2008
ആഗസ്റ്റ്



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

MALANKARASABHA

Rs. 10



...കർത്താവിനെ വഹിച്ചതുമൂലം
ഒരു സാധാരണ സ്ത്രീയായിരുന്ന വി. മറിയം
അനുഭവിച്ച അത്യുന്നതമായ സ്വർഗീയ മഹത്വത്തിൽ
സഭയും മനുഷ്യവർഗം മുഴുവനും
പങ്കു ചേരാൻ വിളിക്കപ്പെട്ടിരിക്കുന്നു എന്നു
ക്രിസ്തീയ വിശ്വാസം പഠിപ്പിക്കുന്നു.

---

## ഓർത്തഡോക്സ് വിശ്വാസവും
## വി. കന്യകമറിയാമും

പേജ് 7

- ഫാ. ഡോ. കെ. എം. ജോർജ്

## 17–ാം ഓർമ്മപ്പെരുന്നാൾ

### സെപ്റ്റംബർ 3, 4 തീയതികളിൽ



# മൈലപ്ര മാത്യൂസ് റമ്പാൻ

പ്രാർത്ഥനാപൂർവ്വം,

**ആശ്രമ സുപ്പീരിയറും, അന്തേവാസികളും**

**മാർ കുറിയാക്കോസ് ആശ്രമം, മൈലപ്ര**

ലക്കം 8,
പുസ്തകം 64
ഓഗസ്റ്റ് 2008



മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം

# മലങ്കരസഭ

ദേവലോകം, കോട്ടയം – 686 038. ഫോൺ: 0481 – 2573234
Fax : +91 481 2573234



***Cover Design & Type Setting:-***
**M.S. Graphics, Devalokam.**

## വരിസംഖ്യ

| | |
|---|---|
| ***ഇന്ത്യയിൽ*** | |
| *ഒറ്റപ്രതി* | *: 10 രൂപ* |
| *ഒരു വർഷം* | *: 100 രൂപ* |
| *5 വർഷം* | *: 500 രൂപ* |
| *12 വർഷം (ആജീവനാന്തം)* | *: 1000 രൂപ* |
| ***വിദേശത്തേക്ക്*** | |
| *ഒരു വർഷം* | *: 1000 രൂപ* |



## ഉൾത്തുടിപ്പുകൾ

CONTENTS



## *സ്ഥിരം പംക്തികൾ*

ധ്യാനപംക്തി, ബൈബിൾ പദപ്രശ്നം, വിശ്വാസപാഠം, ബാലസഭ, വനിതാ സഭ, പള്ളിനിർമ്മങ്ങൾ, ബുദ്ധിമാൻ, വാർത്തകൾ



# സ്വത്വബോധത്തിലേക്ക്...

മാധ്യമ വാർത്തകളിൽ മലങ്കരസഭാ കക്ഷിവഴക്കുകൾ പരിഹരിക്കാൻ സമാധാന ദൗത്യവുമായെത്തുന്ന സഹോദരിസഭകളുടെ ഇടപെടലുകൾ വീണ്ടും ഇടം പിടിക്കുകയുണ്ടായി. തർക്കപരിഹാരത്തിനു വേണ്ടി റോമൻ കത്തോലിക്കാ സഭയും ഇന്റർചർച്ച് കൗൺസിലും പ്രത്യേകം താല്പര്യം കാണിക്കുന്നു എന്നതാണ് ആദ്യ വാർത്ത. സഭയിൽ സമാധാനമുണ്ടാകണമെന്നും അതിനു തടസ്സം നിൽക്കുന്നത് ഓർത്തഡോക്സ് പക്ഷമാണെന്നുമുള്ള പ. പാത്രിയർക്കീസ് ബാവായുടെ പ്രസ്താവനയാണ് രണ്ടാമത്തേത്. മലങ്കരസഭാ വിഭജന രൂപരേഖയാണ് തർക്കപരിഹാര ദൗത്യസംഘത്തിന്റെ സുവാർത്താദൂതെന്നത് മറ്റൊരു റിപ്പോർട്ട്. മദ്ധ്യസ്ഥരുടെ വിഭജന രൂപരേഖ സ്വീകരിക്കാൻ സന്നദ്ധമാണെന്ന വ്യാഖ്യാനവുമായ് സഭയിലെ പാത്രിയർക്കീസ് പക്ഷം! ഇത്തരത്തിൽ പുരോഗമിക്കുന്ന വാർത്തകളിലേറെയും അസത്യങ്ങളും അർദ്ധസത്യങ്ങളും ആയതിനാലാകാം മലങ്കരസഭാ നേതൃത്വം ഇതിലൊന്നിലും പ്രതികരിക്കാതിരുന്നത്. പ്രതികരണക്ഷമതയുടെ അനിവാര്യതകൾക്കുപരിയായി വിശ്വാസികളുടെ ആശങ്കകളകറ്റാൻ ചില പഴയ ചിന്തകൾ ആവർത്തിക്കുന്നത് ഉചിതമെന്നു കരുതുന്നു.

> സഭയിൽ നിന്ന് വിട്ടുപോയ പല സഭാ സമൂഹങ്ങളും സമീപകാലത്തായി മാർത്തോമ്മാ പൈതൃകം വീണ്ടെടുക്കുവാനുള്ള കഠിന ശ്രമം നടത്തുന്നുണ്ട്.

i) മലങ്കരസഭയുടെ ചരിത്രവഴികളിൽ വിശ്വാസപരമോ ആരാധനാപരമോ, ഭരണപരമോ ആയ സംഗതികളുടെ നടത്തിപ്പിനായി വിദേശ സഹോദരി സഭകളുടെ സഹായങ്ങളും ഇടപെടലുകളും ഉണ്ടായിട്ടുണ്ട്. എന്നാൽ സഭയുടെ സ്വത്വബോധവും സ്വയംശീർഷകത്വവും മനഃപൂർവ്വം ആർക്കും അടിയറ വച്ചതായി ചരിത്രം സാക്ഷിക്കുന്നില്ല. വിദേശസഭകളുടെ അനധികൃത കൈകടത്തലുകൾ ഉണ്ടായ കാലത്തൊക്കെ മലങ്കര സഭ ക്രിയാത്മകമായി പ്രതികരിച്ചിട്ടുണ്ട്.

ii) മലങ്കരസഭയിലെ കാതോലിക്കേറ്റും മലങ്കരമെത്രാപ്പോലീത്താ സ്ഥാനവും സഭാഭരണഘടനയുമൊക്കെ അനന്യമായ ചരിത്രമുഹൂർത്തങ്ങളിൽ ജന്മം കൊണ്ടിട്ടുള്ളവയാണ്. അവയ്ക്കൊക്കെ കാലാനുസൃതമായ ഭേദഗതികൾ വരുത്തുവാനുള്ള അധികാരം സഭയുടെ വ്യവസ്ഥാപിത സമിതികൾക്കുണ്ടെന്ന് സഭാഭരണഘടന വ്യക്തമാക്കുന്നുണ്ട്. ഇത്തരം സഭാസംവിധാനങ്ങൾ നിലവിലിരിക്കെ ബദൽ ഭരണഘടനകൾ രൂപപ്പെടുത്തിയുണ്ടായ സമാന്തരഭരണനിർവ്വാഹകർ പ്രഥമദൃഷ്ട്യാ സഭയിൽ നിന്നും പുറത്തായതായി ആർക്കും മനസ്സിലാക്കാവുന്നതേയുള്ളു. ഇവിടെ വേണ്ടത് സഭാ വിഭജന രൂപരേഖയല്ല; പ്രത്യുത, സത്യവും നീതിയും അംഗീകരിക്കാനുള്ള ആർജ്ജവത്വമാണ്.

iii) മലങ്കരസഭയുടെ പൊതുവായുള്ള വ്യവഹാരങ്ങൾ പരമോന്നത നീതിപീഠത്തിന്റെ വിധിതീർപ്പിലൂടെ അവസാനിച്ചിരിക്കുകയാണ്. സഭയിലെ ഇടവകപള്ളികളുടെ ഭരണനിർവ്വഹണം സഭാഭരണഘടന (1934)യുടെ അടിസ്ഥാനത്തിൽ നടത്തണമെന്നുള്ളത് സാധാരണ നിയമമാണ്. പള്ളികളുടെ 'ഉടമസ്ഥാവകാശം സംബന്ധിച്ചോ ഭരണനിർവ്വഹണം സംബന്ധിച്ചോ വ്യതിരിക്താഭിപ്രായങ്ങൾ ഉള്ള ഇടവ

കാംഗങ്ങൾക്ക് അവ രമ്യമായി പരിഹരിക്കാൻ സാധ്യമാകുന്നില്ലെങ്കിൽ നീതിന്യായ കോടതികളെ സമീപിച്ച് തീർപ്പാക്കാം എന്ന് രാജ്യത്തിന്റെ പരമോന്നത നീതിപീഠം നിഷ്ക്കർഷിക്കുന്നുണ്ട്. പല ഇടവകകളും അവരുടെ തർക്കങ്ങൾ രമ്യമായി പരിഹരിക്കുകയോ അതിനു സാധിക്കുന്നില്ലെങ്കിൽ കോടതികളുടെ സഹായത്തിനുവേണ്ടി സമീപിക്കുകയോ ചെയ്യുന്നുണ്ട്. ഉണ്ടാകുന്ന കോടതി വിധിതീർപ്പുകൾ നടപ്പിലാക്കാൻ വേണ്ട ഒത്താശയും നിർദേശങ്ങളും സർക്കാരും മദ്ധ്യസ്ഥരുമൊക്കെ നൽകിയാൽ തർക്കങ്ങൾക്ക് പൂർണ്ണവിരാമമുണ്ടാകും.

iv) മലങ്കരസഭയിലെ തർക്കപരിഹാരത്തിന് റോമൻ കത്തോലിക്കാ സഭ ശ്രമിക്കുന്നുവെന്ന വാർത്ത ശ്ലാഘനീയമാണ്. എന്നാൽ അതിന് മധ്യവർത്തികളായി കേരളത്തിലെ കത്തോലിക്കാ റീത്തുകളോ മറ്റ് സഭാ സമൂഹങ്ങളോ നിയോഗിക്കപ്പെടുന്നത് വിരോധാഭാസം തന്നെ! വിദേശസഭകളുടെ മേൽക്കോയ്മകളിലകപ്പെട്ടോ സത്യവിശ്വാസ ത്യാഗം നടത്തിയോ വിവിധ സമയങ്ങളിലായി മലങ്കര സഭാ ഗാത്രത്തിൽ നിന്ന് അടർന്ന് മാറി ഇവരൊക്കെ ഭൂതകാലങ്ങളിൽ സൃഷ്ടിച്ച മുറിവുകളെയോർത്ത് അനുതപിച്ച് മാതൃസഭയോട് പുനരൈക്യപ്പെടുകയാണ് ആദ്യം ചെയ്യേണ്ടത്. കേരളത്തിലെ ഇന്റർചർച്ച് കൗൺസിലും എക്യുമെനിക്കൽ സംഘടനകളുമൊക്കെ ക്രൈസ്തവരുടെ പൊതുവിഷയങ്ങൾ ചർച്ച ചെയ്യുവാനും സമൂഹമുമ്പാകെ ക്രൈസ്തവ സാക്ഷ്യം നിലനിർത്താനും ശ്രമിക്കുന്നത് നല്ലതായിരിക്കും. എന്നാൽ, സഭയുടെ സ്വത്വബോധത്തെയും സ്വാതന്ത്ര്യത്തെയും ദേശീയതയെയും വികലമാക്കുന്ന തർക്കങ്ങളിൽ മുൻ പതിവുപോലെ വിഭജനരേഖ ഉണ്ടാക്കി മദ്ധ്യസ്ഥതയ്ക്കു വരുന്നത് ക്രിസ്തീയമല്ല. റോമിലെ ശ്ലൈഹിക സഭയുൾപ്പെടെയുള്ള എല്ലാ ശ്ലൈഹിക ദേശീയ സഭകൾക്കും ഓർത്തഡോക്സ് സഭയുടെ വേദശാസ്ത്ര അടിസ്ഥാനങ്ങൾ ഉൾക്കൊള്ളുന്ന നിർദ്ദേശങ്ങളിലൂടെ തർക്കപരിഹാര ശ്രമങ്ങളിൽ ഇടപെടാൻ കഴിയുമെങ്കിൽ അതിനെ സഭ സന്തോഷത്തോടെ സ്വാഗതം ചെയ്യും.

v) മലങ്കരസഭ ഒരു ശ്ലൈഹികസഭയാണ്. വി. കുർബ്ബാന ബന്ധത്തിൽ സാർവ്വത്രികതയും ഭരണനിർവ്വഹണത്തിലും ഇടയ ശുശ്രൂഷയിലും ദേശീയതയും പരസ്പരപൂരകങ്ങളായി നിലനിർത്തുന്ന ഈ സഭയുടെ പൈതൃകം കർതൃശിഷ്യനായ മാർത്തോമ്മാ ശ്ലീഹായോടുള്ള ബന്ധത്തിലാണ് നിലകൊള്ളുന്നത്. സഭയിൽ നിന്ന് വിട്ടുപോയ പല സഭാ സമൂഹങ്ങളും സമീപകാലത്തായി മാർത്തോമ്മാ പൈതൃകം വീണ്ടെടുക്കുവാനുള്ള കഠിന ശ്രമം നടത്തുന്നുണ്ട്.

ഈ ഉദ്യമത്തിന്റെ ഭാഗമായി നുഴഞ്ഞുകയറ്റവും ചരിത്ര ദുർവ്യാഖ്യാനവും ഇവർ അവലംബിക്കുന്നുവെങ്കിലും സ്വത്വബോധം വീണ്ടെടുക്കുവാനുള്ള ആഗ്രഹം അഭിനന്ദനാർഹമാണ്. വിവിധ വിദേശഭരണ നുകങ്ങളിലും വിശ്വാസ സംഹിതകളിലുമായി കുരുങ്ങിക്കിടക്കുന്ന ഈ സഭാ വിഭാഗങ്ങൾക്ക് ഭാരതസഭയുടെ സ്വത്വ ബോധത്തിന്റെ പൂർണ്ണതയിലേക്കു മടങ്ങിവരാൻ ഈ ഉദ്യമങ്ങൾ കാരണമാകട്ടെ എന്ന് ആശംസിക്കുന്നു.

അതിക്രൈസ്തവികതയുടെ വേരുകളുറച്ച സാമൂഹ്യ പരിസരങ്ങളിൽ നിന്ന് ശ്ലൈഹിക സഭകളും എക്യുമെനിക്കൽ പ്രസ്ഥാനങ്ങളും വിഭജന രൂപരേഖകളുടെ തത്വങ്ങൾ രൂപപ്പെടുത്തുന്നത് ക്രിസ്തീയ പാരമ്പര്യങ്ങൾക്ക് നിരക്കുന്നതല്ല. മലങ്കരസഭയുടെ നിലപാടുകൾ കാലാകാലങ്ങളിൽ അതിന്റെ അദ്ധ്യക്ഷന്മാർ സുവ്യക്തമായി പ്രഖ്യാപിച്ചിട്ടുണ്ട്. ഇത് തെല്ലും മാനിക്കാത്ത ഏതൊരു സമാധാന ശ്രമവും ഫലവത്താകയില്ലെന്ന് സഹോദരീസഭകളും എക്യുമെനിക്കൽ പ്രസ്ഥാനങ്ങളും മനസ്സിലാക്കേണ്ടതാണ്. സമാധാന സുവിശേഷകരുടെ കർമ്മപദങ്ങളാണ് മനോഹരമെന്ന പ്രവാചക സാക്ഷ്യത്തിന്റെ ഉൾപൊരുൾ തിരിച്ചറിഞ്ഞ് സമാധാനശ്രമങ്ങളുടെ പാതയിൽ നിലയുറപ്പിക്കാൻ ഏവർക്കും സാധിക്കട്ടെ!.

– പണിക്കരച്ചൻ ■

# മഹാപുരോഹിത സന്ദേശം



വാത്സല്യമക്കളേ,

പ. നോമ്പിന്റെയും ഉപവാസത്തിന്റെയും അനുഭവത്തിലൂടെ പ. ദൈവമാതാവിന്റെ വാങ്ങിപ്പുപെരുന്നാൾ ആഘോഷിക്കാൻ ഏവരും ഒരുങ്ങുകയാണല്ലോ. നിത്യകന്യകയും ഭാഗ്യവതിയും വിമലത നിറഞ്ഞവളുമായ വി. മറിയാമിനെ ദൈവസന്നിധിയിൽ ആദരവോടെ സ്മരിക്കുന്നതും പ. അമ്മയുടെ മദ്ധ്യസ്ഥതയിൽ അഭയം പ്രാപിക്കുന്നതും ഭാഗ്യകരമാണെന്ന് എല്ലാവരും മനസ്സിലാക്കണം. വചനമാം ദൈവം തന്റെ ഉണ്മയിൽ തന്നെ ഇറങ്ങി വസിച്ച ഉദരമാണ് വി. മറിയാമിന്റേതെന്നതുകൊണ്ട് വി. മറിയാമിന്റെ ഉദരം ദൈവസിംഹാസനമാണെന്നാണ് സഭാ പിതാക്കന്മാർ നമ്മെ പഠിപ്പിച്ചിരിക്കുന്നത്. അതുകൊണ്ട് തന്നെ വി. കന്യകമറിയാമിനെ വന്ദിക്കുകയും അവളുടെ മഹത്വത്തെ വർണ്ണിക്കുകയും ചെയ്യുകയെന്നത് നമ്മുടെ കടമയാണ്. പ. അമ്മയുടെ മദ്ധ്യസ്ഥതയും വാഴ്വുകളും മൂലം ദൈവത്തിന്റെ കരുണ ഏവരുടെയും മേൽ ഉണ്ടാകട്ടെ എന്നു നാം പ്രാർത്ഥിക്കുന്നു.

ഓഗസ്റ്റ് മാസം പരിസ്ഥിതിയെക്കുറിച്ച് ഗൗരവമായി ചിന്തിക്കുവാനും നമുക്കു ചുറ്റുമുള്ള പ്രകൃതിയെ സംരക്ഷിക്കുവാനുള്ള ഉറച്ച തീരുമാനങ്ങൾ എടുക്കുവാനുമുള്ള സമയം കൂടിയാണ്. സങ്കീർത്തനക്കാരൻ പറഞ്ഞിരിക്കുന്നതുപോലെ ഭൂമിയും സ്വർഗ്ഗവും ഭൂമിയിലും സ്വർഗ്ഗത്തിലുമുള്ള സർവ്വതും സൃഷ്ടിയുടെ മകുടമായ മനുഷ്യനോട് ചേർന്ന് ദൈവത്തെ സ്തുതിക്കുന്ന അനുഭവമാണുള്ളത്. പ്രകൃതിയെ മുഴുവൻ താളം തെറ്റാതെ ദൈവസന്നിധിയിൽ സമർപ്പിക്കുവാനുള്ള വലിയ ഉത്തരവാദിത്വമാണ് നമുക്കുള്ളത്. പരിസര ശുചീകരണവും മരങ്ങൾ നട്ടുവളർത്തുന്നതും പ്ലാസ്റ്റിക്കുകളുടെ ഉപയോഗം ഇല്ലാതാക്കുന്നതുമൊക്കെ നമ്മുടെ പ്രായോഗിക ജീവിതത്തിൽ പ്രാവർത്തികമാക്കേണ്ട ചില വിഷയങ്ങൾ മാത്രമാണ്. നാം അധിവസിക്കുന്ന ഭൂമിയെ ചൂഷണം ചെയ്യാതെ അതിന്റെ പവിത്രതയിൽ നിലനിർത്തുവാൻ നമുക്കു സാദ്ധ്യമാകണം. ഭാരതസ്വാതന്ത്ര്യത്തിന്റെ വാർഷികദിനത്തിൽ മതസൗഹാർദ്ദവും സാഹോദര്യവും നിലനിൽക്കുന്ന ഭാരതത്തിന്റെ കെട്ടുപണിക്കായി നാം പ്രതിജ്ഞ എടുക്കുകയും അതിനായി ഒരുമയോടെ വർത്തിക്കുകയും വേണം. ഭാരത സ്വാതന്ത്ര്യത്തിന്റെ ആഘോഷത്തോടുകൂടി തന്നെ സഭയ്ക്കു സ്വാതന്ത്ര്യം നേടിത്തന്ന പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ് ബാവായെ അനുസ്മരിക്കുമ്പോൾ സഭയുടെ തനിമയെക്കുറിച്ചും ഉൾഭരണ സ്വാതന്ത്ര്യത്തെക്കുറിച്ചും നമുക്ക് വ്യക്തമായ ബോധ്യം ഉണ്ടാകണം.

അടുത്തമാസം നമ്മുടെ മലങ്കര സുറിയാനി ക്രിസ്ത്യാനി അസോസിയേഷൻ നടക്കുന്നതിനുവേണ്ടിയുള്ള ഒരുക്കങ്ങൾ സഭാതലത്തിൽ നടത്തിക്കൊണ്ടിരിക്കുകയാണ്. മലങ്കരസഭയ്ക്കുവേണ്ടി ഏഴു മെത്രാപ്പോലീത്താമാരെ തെരഞ്ഞെടുക്കുന്നതിനു വേണ്ടിയുള്ള സുപ്രധാന യോഗമാണതെന്ന് കല്പന മൂലം നാം ഏവരെയും അറിയിച്ചിട്ടുള്ളതാണ്. ഇനിയുള്ള സമയങ്ങളിൽ പരിപൂർണ്ണ സമർപ്പണത്തോടും ആത്മതപനത്തോടും കൂടി നിങ്ങൾ ഏവരും അസ്സോസിയേഷൻ യോഗത്തിന്റെ വിജയകരവും അനുഗ്രഹപ്രദവുമായ നടത്തിപ്പിനുവേണ്ടി പ്രാർത്ഥിക്കണം. ദൈവത്തിനും ദൈവത്തിന്റെ സഭയ്ക്കും സമൂഹത്തിനും പ്രയോജനമുളവാക്കുന്ന വൈദികർ മെത്രാപ്പോലീത്താ സ്ഥാനങ്ങളിലേക്കു വരുവാൻ നിങ്ങൾ പ്രാർത്ഥിക്കണം. നമ്മുടെ സഭയെ ആകമാനം ദൈവസന്നിധിയിൽ സമർപ്പിച്ചു പ്രാർത്ഥിക്കുവാൻ നിങ്ങൾ ഏവരും തയ്യാറാകണം. ബലഹീനനായ നാം നിങ്ങൾക്കേവർക്കും വേണ്ടി ദൈവത്തോടു കരുണ യാചിക്കുന്നു.

ദൈവം നിങ്ങളെ ഏവരെയും അനുഗ്രഹിക്കട്ടെ!.

ലേഖനം

ഫാ. ഡോ. കെ. എം. ജോർജ്

# ഓർത്തഡോക്സ് വിശ്വാസവും വി. കന്യകമറിയാമും

അഞ്ചാം നൂറ്റാണ്ടോടു കൂടി, കൃത്യമായി പറഞ്ഞാൽ എ. ഡി. 431-ലെ എഫേസൂസ് സുന്നഹദോസോടു കൂടിയാണ് യേശുക്രിസ്തുവിന്റെ മാതാവായ കന്യകമറിയാമിന് ക്രിസ്തീയ വിശ്വാസത്തിലുള്ള ദൈവശാസ്ത്രപരമായ സ്ഥാനത്തെക്കുറിച്ച് സഭ ഗൗരവമായി ചിന്തിക്കാൻ തുടങ്ങിയത്. അതുവരെ കന്യകമറിയാമിന് കർത്താവിന്റെ അമ്മ എന്ന നിലയിൽ സമർഹമായ ഒരു സ്ഥാനം സഭയിൽ ഉണ്ടായിരുന്നെങ്കിലും, അതിന്റെ ആഴമായ അർത്ഥത്തെക്കുറിച്ച് കാര്യമായ ചിന്തയൊന്നും ഉണ്ടായിരുന്നില്ല. ക്രിസ്തുവിനെ രണ്ടാമത്തെ ആദാമായി പ. പൗലോസ് ശ്ലീഹാ ചിത്രീകരിച്ചതുപോലെ മറിയാമിനെ രണ്ടാമത്തെ ഹവ്വായായും സഭയുടെ പ്രതീകമായും മറ്റും രണ്ടാം നൂറ്റാണ്ടു മുതൽ ചില ക്രിസ്തീയ ചിന്തകൾ ചിത്രീകരിച്ചിട്ടുണ്ട്. എങ്കിലും സഭയുടെ ആരാധനക്രമങ്ങളിൽ കന്യകമറിയാമിന് സ്ഥാനം ലഭിച്ചതും സഭ കന്യകയുടെ നാമത്തിലുള്ള പെരുന്നാളുകൾ ആഘോഷിക്കാൻ തുടങ്ങിയതും 5-ാം നൂറ്റാണ്ടിനു ശേഷമാണ്.

പൗരസ്ത്യ സഭയുടെ വിശ്വാസത്തിൽ കന്യകമറിയാം ഒറ്റപ്പെട്ട വ്യക്തിയായിരുന്നില്ല. കന്യകയുടെ സ്ഥാനം എപ്പോഴും ക്രിസ്തുവിനോടും സഭയോടും അഭേദ്യമായി ബന്ധപ്പെട്ടു നിൽക്കുന്നു. ദൈവപുത്രനും മനുഷ്യരക്ഷകനുമായ ക്രിസ്തുവിനെക്കുറിച്ചുള്ള സഭയുടെ പ്രബോധനത്തെ ശക്തീകരിക്കുന്നതിനു വേണ്ടിയായിരുന്നു ആദിമ നൂറ്റാണ്ടുകളിൽ കന്യകമറിയാമിൽ നിന്നുള്ള ക്രിസ്തുവിന്റെ ജനനത്തെ സഭ ഊന്നിപ്പറഞ്ഞത്. ചില ഉദാഹരണങ്ങൾ നോക്കാം.

1) പൗലോസ് ശ്ലീഹാ, "ദൈവം തന്റെ പുത്രനെ സ്ത്രീയിൽ നിന്ന് ജനിച്ചവനായി നിയോഗിച്ചയച്ചു" (ഗലാ. 4:4) എന്നു പറയുന്നത് കർത്താവിന്റെ മനുഷ്യത്വം യഥാർത്ഥവും പൂർണ്ണവുമായിരുന്നു എന്നു കാണിക്കാനാണ്.



സെപ്റ്റംബർ 8-ാം തീയതി വി. മറിയാമിന്റെ ജനനപ്പെരുന്നാളായി ചില സ്ഥലങ്ങളിൽ ആഘോഷിക്കുന്നു. കന്യകമറിയാമിന്റെ ജനനത്തിന് മറ്റുള്ള മനുഷ്യരുടെ ജനനത്തിൽ നിന്ന് യാതൊരു വ്യത്യാസവുമില്ല എന്ന കാരണത്താൽ പൗരസ്ത്യ പാരമ്പര്യത്തിൽ, ഈ പെരുന്നാളിന് കാനോനികമായ സ്ഥാനമില്ല.

2) "പരിശുദ്ധാത്മാവിൽ നിന്നും കന്യകമറിയാമിൽ നിന്നും ജനിച്ച ക്രിസ്തു" എന്നു രണ്ടാം നൂറ്റാണ്ടു മുതൽ സഭയുടെ വിശ്വാസപ്രമാണങ്ങളിൽ കർത്താവിനെക്കുറിച്ച് പറയുന്നു. ക്രിസ്തുവിന്റെ ദൈവത്വവും മനുഷ്യത്വവും ഒരുപോലെ ചൂണ്ടിക്കാണിക്കുന്നതിനു വേണ്ടിയായിരുന്നു ഈ പ്രയോഗം.

3) 5–ാം നൂറ്റാണ്ടിൽ കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസായിരുന്ന നെസ്തോറിയോസ് ക്രിസ്തുവിനുള്ള ദൈവസ്വഭാവത്തെയും മനുഷ്യസ്വഭാവത്തെയും രണ്ടായിട്ട് വേർതിരിച്ച് ചിന്തിച്ചു. അതിന്റെ ഫലമായി, മറിയാമിൽ നിന്ന് ജനിച്ചത് മനുഷ്യസ്വഭാവം അഥവാ മനുഷ്യൻ മാത്രമായിരുന്നെന്നും, ദൈവത്വം ഒരു സ്ത്രീയുടെ ഉദരത്തിൽ ഒൻപതു മാസം കിടന്നു ജനിക്കുകയും കഷ്ടപ്പെടുകയും ചെയ്തു എന്നു പറയുന്നത് ശരിയല്ലെന്നും അദ്ദേഹം വാദിച്ചു. ചുരുക്കത്തിൽ മറിയാമിനെ 'ദൈവ മാതാവ്' അഥവാ 'ദൈവപ്രസവിത്രി' എന്നു വിളിക്കുക സാദ്ധ്യമല്ലെന്നും, മനുഷ്യനായ 'ക്രിസ്തുമാതാവ്' എന്നു മാത്രം വിളിച്ചാൽ മതിയെന്നും നെസ്തോറിയോസ് പ്രഖ്യാപിച്ചു.

അലക്സാന്ത്രിയയിലെ പാത്രിയർക്കീസായിരുന്ന കുറിലോസിന്റെ നേതൃത്വത്തിൽ സഭ ഈ ഉപദേശത്തോട് പ്രതിഷേധിച്ചു. 431–ലെ എഫേസൂസ് സുന്നഹദോസിൽ വച്ച് കന്യകമറിയാമിനെ, ദൈവത്തെ വഹിച്ചവൾ എന്ന അർത്ഥത്തിൽ ദൈവമാതാവ് (Theotokos) എന്നു വിളിക്കണമെന്ന് തീരുമാനിക്കുകയും നെസ്തോറിയ വിശ്വാസത്തെ വേദവിപരീതമായി പ്രഖ്യാപിക്കുകയും ചെയ്തു. ഈ ബഹുമതി മറിയാമിന് നൽകിയതിന്റെ പുറകിലുള്ള ഉദ്ദേശ്യം വ്യക്തമാണ്. അതായത്, യേശുക്രിസ്തുവിൽ ദൈവത്വവും മനുഷ്യത്വവും അഭേദ്യമായി യോജിച്ചിരിക്കുന്നു എന്നും, മറിയാമിൽ നിന്ന് ജനിച്ച വ്യക്തി ഒരേ സമയം പൂർണ്ണ ദൈവവും പൂർണ്ണ മനുഷ്യനുമായിരുന്നു എന്നും വ്യക്തമാക്കുന്നതിനു വേണ്ടിയാണ് മറിയാമിനെ 'ദൈവമാതാവ്' എന്നു വിളിക്കണമെന്ന് സുന്നഹദോസ് അനുശാസിച്ചത്.

മുകളിൽപ്പറഞ്ഞ മൂന്ന് ഉദാഹരണങ്ങളിലും മറിയാമിന് സഭ നൽകിയ സ്ഥാനം യഥാർത്ഥത്തിൽ യേശുക്രിസ്തുവിന്റെ സ്ഥാനത്തെ അരക്കിട്ടുറപ്പിക്കുന്നതിനു വേണ്ടിയായിരുന്നു. ഓർത്തഡോക്സ് സഭകൾ ഈ തത്വം ഒരിക്കലും വിസ്മരിച്ചിട്ടില്ല.

ഇനിയും സഭയുമായി വി. മറിയാമിനെ എങ്ങനെ ബന്ധപ്പെടുത്തിയിരിക്കുന്നു എന്നു ചിന്തിക്കാം. ഒരു സാധാരണ മനുഷ്യ സ്ത്രീയായിരുന്ന മറിയാമിനെയാണ് ദൈവം തന്റെ ഏക പുത്രന്റെ മാതാവായി തിരഞ്ഞെടുത്തത് എന്നു വേദപുസ്തകം വ്യക്തമാക്കുന്നു. ക്രിസ്തു ഒഴികെ പാപമില്ലാത്തവരായി ആരുമില്ല എന്ന് സഭ പഠിപ്പിക്കുമ്പോൾ, വി. കന്യകമറിയാം മനുഷ്യവർഗ്ഗത്തിലെ മറ്റംഗങ്ങളെപ്പോലെ തന്നെയായിരുന്നു എന്നു വ്യക്തമാണ്. 'അവളെ വിശുദ്ധീകരിച്ച് ദൈവം അവളിൽ ഇറങ്ങി വസിച്ചു' എന്ന് സഭ പഠിപ്പിക്കുന്നു. കന്യകമറിയാമിന്റെ അമലോൽഭവ സിദ്ധാന്തവും അവൾക്ക് ജന്മപാപമുണ്ടായിരുന്നോ, കർമ്മപാപമുണ്ടായിരുന്നോ എന്നു തുടങ്ങിയ ചോദ്യങ്ങളും റോമൻ കത്തോലിക്കാ സഭയിൽ മാത്രമുള്ള പ്രശ്നങ്ങളാണ്. പൗരസ്ത്യസഭ ആ വിധത്തിലൊന്നുമല്ല കന്യകമറിയാമിനെക്കുറിച്ച് ചിന്തിച്ചത്.

കന്യകമറിയാമിനെ സഭയുടെ പ്രതീകവും പ്രതിനിധിയുമായിട്ടാണ് പൗരസ്ത്യ പാരമ്പര്യം എന്നും വീക്ഷിച്ചത്. "ഇതാ, ഞാൻ കർത്താവിന്റെ ദാസി, അവിടുത്തെ ഇഷ്ടം പോലെ എനിക്കു ഭവിക്കട്ടെ" എന്നു പറഞ്ഞ് ദൈവവചനം സ്വീകരിക്കുകയും ദൈവേഷ്ടത്തിന് സ്വയം സമർപ്പിക്കുകയും ചെയ്ത മറിയാം സഭയുടെ മാതൃകയും പൂർവ്വരൂപവുമാണ്. കന്യക മറിയാം ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ ഒരംഗവും മറ്റുള്ള അംഗങ്ങളെപ്പോലെ ക്രിസ്തുവിലൂടെ മാത്രം രക്ഷിക്കപ്പെട്ട വ്യക്തിയുമാണ്. അതുകൊണ്ട് കത്തോലിക്കാ സഭ പഠിപ്പിക്കുന്നതുപോലെ മറിയാമിനു ക്രിസ്തുവിനോടൊപ്പം "സഹരക്ഷകത്വം" ഉണ്ടെന്ന് പൗരസ്ത്യ സഭകൾ പഠിപ്പിക്കുന്നില്ല. മറിയാമിനെ രണ്ടാമത്തെ ഹവ്വാ എന്നു വിളിച്ചതായി സൂചിപ്പിച്ചല്ലോ. ആദ്യത്തെ ഹവ്വാ അനുസരണക്കേടു കാണിക്കുകയും ദൈവവചനത്തെ നിഷേധിക്കുകയും ചെയ്തതുമൂലം മനുഷ്യവർഗ്ഗത്തെ പാപത്തിനും മരണത്തിനും അടിമയാക്കിയെങ്കിൽ, രണ്ടാമത്തെ ഹവ്വാ (മറിയം) ദൈവവചനത്തോടുള്ള അനുസരണം മൂലം മനുഷ്യവർഗത്തെ രക്ഷയ്ക്കും ജീവനും ക്രിസ്തുവിലൂടെ അവകാശിയാക്കി എന്നാണതിന്റെ അർത്ഥം.

സുവിശേഷങ്ങളിൽ കന്യകമറിയാമിനെ പരാമർശിക്കുന്ന നാല് വേദഭാഗങ്ങളാണ് വി. മറിയാമിനെക്കുറിച്ചുള്ള സഭയുടെ വിശ്വാസത്തിനാധാരം. ഒന്നാമതായി, കന്യകയോടുള്ള വചനിപ്പ് (ലൂക്കോ. 1:28–38). എളിയ ഒരു പെൺകുട്ടി ദൈവവചനം സ്വീകരിച്ച് അത്യുന്നതമായ ഒരു സ്ഥാനത്തേക്ക് ഉയർത്തപ്പെടുന്നു. രണ്ടാമതായി കാനാവിലെ കല്യാണവിരുന്നിൽ, മറിയാമിന്റെ അപേക്ഷയനുസരിച്ച് പുത്രനായ യേശു പ്രവർത്തിക്കുന്നു (യോഹ. 2:3–5). മൂന്നാമതായി, ഏതോ ഒരു സ്ത്രീ ആൾക്കൂട്ടത്തിൽ വച്ച് യേശുവിനോടു പറയുന്നു: "നിന്നെ വഹിച്ച ഉദരവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ" (ലൂക്കോ. 11:27–28). ഇത് മറിയാമിനെ പുകഴ്ത്തുകയാണ്. "ദൈവവചനം കേട്ട് അനുസരിക്കുന്നവരാണ് ഭാഗ്യമുള്ളവർ" എന്ന് കർത്താവ് മറുപടി പറയുന്നു. പക്ഷേ, പരോക്ഷമായി അതും മറിയാമിനെ പുകഴ്ത്തുകയാണ്. കാരണം പൂർണ്ണമായ അർത്ഥത്തിൽ ദൈവവചനം കേട്ട് അതനുസരിച്ചവരിൽ ഏറ്റവും മുമ്പിലാണ് വി. മറിയാം എന്നാണ് സഭ എന്നും പഠിപ്പിച്ചിരുന്നത്.

നാലാമതായി, ക്രൂശിൽ വച്ച്, തന്റെ മാതാവിനെ തന്റെ പ്രിയ ശിഷ്യനായ യോഹന്നാന്റെ സംരക്ഷണയിൽ ഏല്പിക്കുന്ന ഹൃദയ സ്പർശിയായ ഭാഗം (യോഹ. 19:26,27). ഈ വേദഭാഗങ്ങളിൽ വിളങ്ങുന്ന വി. കന്യകയുടെ സ്ഥാനം സഭ ഒരിക്കലും അവഗണിച്ചില്ല. 16–ാം നൂറ്റാണ്ടിൽ പാശ്ചാത്യ രാജ്യങ്ങളിലുണ്ടായ നവീകരണം സഭയുടെ പുരാതനമായ ഈ മനോഭാ

വത്തെ ചോദ്യം ചെയ്തു. അതിനുള്ള പ്രധാന കാരണം റോമൻ കത്തോലിക്കാ സഭ യഥാർത്ഥ പാരമ്പര്യത്തിൽ നിന്ന് വിട്ട് കന്യക മറിയാമിനെ യേശുക്രിസ്തുവിനോടു ഏതാണ്ട് തുല്യമാക്കുകയും, മറിയാമിനെ കേന്ദ്രമാക്കി ഒരുതരം "വിഗ്രഹാരാധനയെ" പ്രോത്സാഹിപ്പിക്കുകയും ചെയ്തതാണ്.

രണ്ടു പ്രധാന പെരുന്നാളുകളിൽ കന്യകമറിയാമിനെ പ്രത്യേകമായി നാം അനുസ്മരിക്കുന്നു; വചനിപ്പ് പെരുന്നാളിനും വാങ്ങിപ്പ് (ശുനോയോ) പെരുന്നാളിനും. ഒന്നാമത്തെ പെരുന്നാൾ യഥാർത്ഥത്തിൽ സുവിശേഷത്തിന്റെ ആദ്യത്തെ പ്രഖ്യാപനത്തെ അനുസ്മരിക്കുന്ന കർത്താവിന്റെ (മാറാനായ) പെരുന്നാളാണ്. രക്ഷകന്റെ ജനനത്തെക്കുറിച്ചുള്ള ആദ്യപ്രഖ്യാപനം കേട്ട വി. കന്യകമറിയാമിന്റെ ഓർമ്മയും പ്രത്യേകമായി ആഘോഷിക്കപ്പെടുന്നു. രണ്ടാമത്തെ പെരുന്നാൾ (ഓഗസ്റ്റ് 15), കന്യകമറിയാമിന്റെ മരണത്തിന്റെ ഓർമ്മയാണ്. സുറിയാനിയിൽ "ശുനോയോ" എന്ന പദം വിശ്വാസികളുടെ മരണത്തെ കുറിക്കുന്നതിനാണ് ഉപയോഗിക്കുന്നത്. സെപ്റ്റംബർ 8-ാം തീയതി വി. മറിയാമിന്റെ ജനനപ്പെരുന്നാളായി ചില സ്ഥലങ്ങളിൽ ആഘോഷിക്കുന്നു. കന്യകമറിയാമിന്റെ ജനനത്തിന് മറ്റുള്ള മനുഷ്യരുടെ ജനനത്തിൽ നിന്ന് യാതൊരു വ്യത്യാസവുമില്ല എന്ന കാരണത്താൽ പൗരസ്ത്യ പാരമ്പര്യത്തിൽ, ഈ പെരുന്നാളിന് കാനോനികമായ സ്ഥാനമില്ല. അതോടുകൂടിയുള്ള എട്ടു നോമ്പ് പാശ്ചാത്യ സഭയിൽ നിന്ന് നമ്മുടെ നാട്ടിൽ ഇറക്കുമതി ചെയ്തതാണ്. സഭയുടെ പുരാതനമായ അഞ്ചു കാനോനിക നോമ്പുകളിൽ എട്ടുനോമ്പ് ഉൾപ്പെടുന്നില്ല. കന്യകയുടെ "അമലോൽഭവം", "സ്വർഗ്ഗാരോഹണം" എന്നിവ രക്ഷയ്ക്ക് ആധാരമായ വിശ്വാസ പ്രമാണമായി റോമൻ കത്തോലിക്കാസഭ



കന്യകമറിയാമിനെ സഭയുടെ പ്രതീകവും പ്രതിനിധിയുമായിട്ടാണ് പൗരസ്ത്യ പാരമ്പര്യം എന്നും വീക്ഷിച്ചത്. "ഇതാ, ഞാൻ കർത്താവിന്റെ ദാസി, അവിടുത്തെ ഇഷ്ടം പോലെ എനിക്കു ഭവിക്കട്ടെ" എന്നു പറഞ്ഞ് ദൈവവചനം സ്വീകരിക്കുകയും ദൈവേഷ്ടത്തിന് സ്വയം സമർപ്പിക്കുകയും ചെയ്ത മറിയാം സഭയുടെ മാതൃകയും പൂർവ്വരൂപവുമാണ്. കന്യക മറിയാം ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ ഒരംഗവും മറ്റുള്ള അംഗങ്ങളെപ്പോലെ ക്രിസ്തുവിലൂടെ മാത്രം രക്ഷിക്കപ്പെട്ട വ്യക്തിയുമാണ്.

പ്രഖ്യാപിച്ചിട്ടുണ്ടെങ്കിലും, പൗരസ്ത്യ സഭകൾ അവ വിശ്വാസപ്രമാണമായി അംഗീകരിക്കുകയോ, പ്രഖ്യാപനങ്ങൾ നടത്തുകയോ ചെയ്തിട്ടില്ല.

അപ്പോസ്തോലന്മാരേക്കാളും മറ്റ് പരിശുദ്ധന്മാരേക്കാളും ഉന്നതമായ സ്ഥാനമാണ് വി. മറിയാമിന് സഭയുടെ ആരാധനയിൽ നൽകുന്നത്. കാരണം മനുഷ്യനായിത്തീർന്ന ദൈവത്തെ വഹിക്കാനുള്ള അസുലഭ പദവി അവൾക്കാണ് ലഭിച്ചത്. ഇതുമൂലം മറിയാമിന്റെ മദ്ധ്യസ്ഥതയ്ക്ക് പ്രത്യേകമായ പ്രാധാന്യം സഭ നൽകുന്നു. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭയിലെ ഒരംഗം എന്ന നിലയിൽ മറിയാമിനുവേണ്ടിയും മറ്റ് പരിശുദ്ധന്മാർക്കുവേണ്ടിയും നാം വി. കുർബ്ബാനയിൽ പ്രാർത്ഥിക്കുന്നുണ്ട് എന്ന് ഓർക്കേണ്ടതാണ്. ഇവിടെ പരസ്പരമുള്ള മദ്ധ്യസ്ഥതയും പ്രാർത്ഥനയുമെല്ലാം ഏകശരീരത്തിലെ അവയവങ്ങൾ എന്ന നിലയിലാണ്. പരസ്പരമുള്ള പ്രാർത്ഥന ഈ ശരീരത്തിന്റെ നിരന്തരമുള്ള ശ്വാസോച്ഛ്വാസമാണ്.

വിശ്വാസികളായി വാങ്ങിപ്പോയവരും ലോകത്തിൽ ജീവിക്കുന്നവരും എല്ലാം സഭയാകുന്ന ശരീരത്തിലൂടെ ക്രിസ്തുവിന്റെ ജീവനിൽ പങ്കാളികളാകുന്നു. ക്രിസ്തുവിന്റെ മഹത്വം മറ്റുള്ളവരേക്കാൾ കൂടുതൽ അനുഭവിച്ചറിഞ്ഞ് ദൈവാനുരൂപികളായവർ എന്ന നിലയിൽ മറിയാമിനും മറ്റ് വിശുദ്ധന്മാർക്കും നാം പ്രത്യേകമായ ബഹുമതി നൽകുന്നു. കർത്താവിനെ വഹിച്ചതുമൂലം ഒരു സാധാരണ സ്ത്രീയായിരുന്ന വി. മറിയം അനുഭവിച്ച അത്യുന്നതമായ സ്വർഗീയ മഹത്വത്തിൽ സഭയും മനുഷ്യവർഗം മുഴുവനും പങ്കു ചേരാൻ വിളിക്കപ്പെട്ടിരുന്നു എന്നു ക്രിസ്തീയ വിശ്വാസം പഠിപ്പിക്കുന്നു. വി. മറിയം സഭയുടെ പ്രതീകവും മനുഷ്യവർഗ്ഗത്തിന്റെ പ്രതിനിധിയുമാകുന്നു. ■

മാത്യൂസ് ബർന്നബാസ് മെത്രാപ്പോലീത്താ



# ഏതൊരു മനുഷ്യനും എത്തിച്ചേരാവുന്ന ആത്മീയ ഔന്നത്യം

**ഏ**തൊരു മനുഷ്യനും മാനസാന്തരപ്പെട്ട്, ദൈവാശ്രയത്തോടെ അദ്ധ്വാനിച്ചാൽ, ദൈവത്തെപ്പോലുള്ള പൂർണ്ണതയിൽ എത്തിച്ചേരാൻ സാധിക്കും. അതേസമയത്ത്, ആരെങ്കിലും സ്വാതന്ത്ര്യ ബുദ്ധി ദുർവിനിയോഗം ചെയ്താൽ, നശിക്കുകയും ചെയ്യും. അതിനാൽ നമ്മുടെ സാദ്ധ്യതകളെക്കുറിച്ചും കർത്തവ്യത്തെക്കുറിച്ചും ചിന്തിക്കാം.

**ഒന്നാം ഭാഗം:**

**1) ദൈവത്തിന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചതിന്റെ ലക്ഷ്യം.**

ദൈവത്തിന്റെ സ്വരൂപത്തിൽ വളർന്ന് പൂർണ്ണത പ്രാപിക്കുന്നതിനും, സ്വർഗ്ഗം അനുഭവിക്കുന്നതിനുമാണ്, മനുഷ്യനെ ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിച്ചത്. "ഇങ്ങനെ ദൈവം തന്റെ സ്വരൂപത്തിൽ മനുഷ്യനെ സൃഷ്ടിച്ചു, ദൈവത്തിന്റെ സ്വരൂപത്തിൽ അവനെ സൃഷ്ടിച്ചു. ആണും പെണ്ണുമായി അവനെ സൃഷ്ടിച്ചു. " (ഉല്പത്തി. 1:27)

**2) പൂർണ്ണത പ്രാപിക്കുന്നതിനുള്ള മനുഷ്യന്റെ ചുമതല**

ദുഷ്ടന്മാരോടും നീതികെട്ടവരോടുമുള്ള ദൈവത്തിന്റെ സനേഹത്തെക്കുറിച്ചു പറഞ്ഞശേഷം, സ്വർഗ്ഗസ്ഥ പിതാവിനെപോലെ സൽഗുണ പൂർണ്ണരാകണമെന്ന് യേശുക്രിസ്തു കല്പിച്ചിരിക്കുന്നു. "ആകയാൽ നിങ്ങളുടെ സ്വർഗ്ഗീയ പിതാവ്... സൽഗുണ പൂർണ്ണരാകുവിൻ" (വി. മത്താ. 5:48) യേശുക്രിസ്തു നമ്മെ സ്നേഹിച്ചതുപോലെ നാം പരസ്പരം സ്നേഹിക്കണമെന്ന് പറയുന്നിടത്തും, ഈ പൂർണ്ണതയാണ് കാണുന്നത്. "ഞാൻ നിങ്ങളെ സ്നേഹിച്ചിരിക്കുന്നതുപോലെ... എന്റെ കല്പന." (വി. യോഹ. 15:12) എന്ന് കർത്താവു പറയുന്നു. "ക്രിസ്തു എന്ന തലയോളം സകലത്തിലും വളരുവാൻ ഇടയാകും (എഫേ. 4:15) എന്നും "എന്നാൽ മൂടു പടം നീങ്ങിയ മുഖത്ത്... അതേ പ്രതിമയായി രൂപാന്തരപ്പെടുന്നു." (2 കൊരി. 3:18) എന്നും വി. പൗലോസ് പറയുന്നു.

**3) കർത്താവു നമ്മെ തന്റെ മണവാട്ടിയായി പൂർത്തീകരിക്കുന്നതിന് ആഗ്രഹിക്കുന്നു.**

യേശുക്രിസ്തു സഭയെ തന്റെ മണവാട്ടിയാക്കേണ്ടതിന് സ്വയം ബലിയായി അർപ്പിച്ചു. "അവൻ അവളെ വചനത്തോടു കൂടിയ ജല സ്നാനത്താൽ... തന്നെത്താൻ അവൾക്കു വേണ്ടി ഏല്പിച്ചു കൊടുത്തു" (എഫേ. 5: 26,27) എന്നും "അതു നിമിത്തം മനുഷ്യൻ അപ്പനെയും അമ്മയെയും വിട്ടു... ഞാൻ ക്രിസ്തുവിനെക്കുറിച്ചും സഭയെക്കുറിച്ചുമത്രെ പറയുന്നത്." (എഫേ. 5:31,32) എന്നും വി. പൗലോസ് പറയുന്നു.

സഭയെ മണവാട്ടിയായി പ്രവചിച്ചി

> ദൈനം ദിനം പാപത്തെ കുരിശിക്കയും, തന്നെ അനുഗമിക്കുകയും ചെയ്യണമെന്ന് യേശു ക്രിസ്തു പറയുന്നു" എന്നെ അനുഗമിപ്പാൻ ഒരുവൻ ഇച്ഛിച്ചാൽ, അവർ തന്നെത്താൻ നിഷേധിച്ച്, നാൾതോറും തന്റെ കുരിശെടുത്തുകൊണ്ട്, എന്നെ അനുഗമിക്കട്ടെ" (വി. ലൂക്കോ. 9:23)

രിക്കുന്നു. "നിന്റെ വലത്തുഭാഗത്ത് രാജ്ഞി ഓഫീർ തങ്കമണിഞ്ഞ്... നിന്റെ പിതൃഭവനത്തെയും മറക്കുക" (സങ്കീ. 45:9,10).

**4) നമ്മുടെ രക്ഷയ്ക്കായി ദൈവം അനവരതം പ്രവർത്തിക്കുന്നു.**

യഹോവ അരുളിച്ചെയ്യുന്നു "ഞാൻ അവരെ, വിട്ടുപിരിയാതെ... ഞാൻ പൂർണ്ണ ഹൃദയത്തോടും പൂർണ്ണ മനസ്സോടും കൂടെ, അവരെ ഈ ദേശത്ത് നടും" (യിരെ. 32:40,41) ഇതിനപ്പുറമായി ഒരു സ്നേഹം സങ്കല്പിക്കുവാൻ നമുക്ക് സാധിക്കുമോ?

ദൈവം തന്റെ പരിശുദ്ധാത്മാവ് മൂലം, തന്റെ ദാസനിൽ കൂടി ലോകത്തിന്റെ ഉന്നമനത്തിനായി അനവരതം പ്രവർത്തിക്കുന്നു, ഏശായ പ്രവാചകൻ പറയുന്നു. "ഇതാ ഞാൻ താങ്ങുന്ന എന്റെ ദാസൻ, എന്റെ ഉള്ളം പ്രസാദിക്കുന്ന എന്റെ വൃതൻ... അവന്റെ ഉപദേശത്തിനായി ദ്വീപുകൾ കാത്തിരിക്കുന്നു" (യെശ. 42:1-4).

5) ദൈവം നമുക്ക് തന്നു കൊണ്ടിരിക്കുന്ന അളവറ്റ അനുഗ്രഹങ്ങളെ ഓർത്ത് നാം ഒരു സ്തോത്ര ജീവിതം അനുഷ്ഠിക്കേണ്ടതല്ലേ?

ദൈവത്തിന്റെ അളവറ്റ അനുഗ്രഹങ്ങളെക്കുറിച്ച് ചിന്തിക്കാം. ജീവസന്ധാരണത്തിന് അത്യന്താപേക്ഷിതമായ പ്രാണവായു, ജലം, ഭക്ഷണം, സൂര്യപ്രകാശം ഇവ നൽകുന്ന ദൈവത്തെ സ്തോത്രം ചെയ്യേണ്ടതല്ലേ? ജീവിതത്തെ കൂടുതൽ ആകർഷണീയവും ആനന്ദപ്രദവുമാക്കുന്ന ഇതര വസ്തുക്കൾക്കു വേണ്ടിയും ദൈവത്തെ സ്തോത്രം ചെയ്യേണ്ടതല്ലേ? ശാസ്ത്രീയ കണ്ടു പിടുത്തങ്ങൾ കൊണ്ട് ലോകത്തെ ധന്യമാക്കുന്ന ബുദ്ധിശക്തി തന്നതിനു വേണ്ടി ദൈവത്തെ എത്ര സ്തോത്രം ചെയ്താലും മതിയാകയില്ല. അത്ഭുതകരമായും സ്വയ നിയന്ത്രിതമായും (autonamous) പ്രവർത്തിക്കുന്ന ശരീരത്തിന്റെ ദാനത്തിനു വേണ്ടിയും, നന്മ തിന്മകളെ വിവേചിച്ചറിയുന്നതിനുള്ള സന്മാർഗ്ഗ ബോധത്തിനുവേണ്ടിയും, ദൈവത്തെ സ്തോത്രം ചെയ്യേണ്ടതല്ലേ? പാപത്തിൽ നിന്ന് നമ്മെ രക്ഷിക്കുന്നതിനുള്ള കർത്താവിന്റെ മനുഷ്യാവതാരത്തിനും തിരുബലിക്കും വേണ്ടി നാം സ്തോത്രം ചെയ്യേണ്ടതല്ലെ? നമ്മെ വഴി നടത്തുന്നതിനും ശക്തീകരിക്കുന്നതിനുമായി നമുക്ക് നൽകപ്പെട്ട പരിശുദ്ധാത്മാവിനും, കൂദാശകൾക്കും വേണ്ടിയും, നാം സ്തോത്രം ചെയ്യേണ്ടതല്ലേ? വരുവാനിരിക്കുന്ന ലോകത്തിലെ നിത്യ ജീവനെക്കുറിച്ചുള്ള വാഗ്ദത്തം, എല്ലാവർക്കും പ്രത്യേകിച്ചു ഈ ലോകത്തിൽ കഷ്ടമനുഭവിക്കുന്നവർക്കും വികലാംഗർക്കും നൽകിയിരിക്കുന്നതിനെക്കുറിച്ചും നാം സ്തോത്രം ചെയ്യേണ്ടതാണ്.

ഇങ്ങനെ നാം സ്തോത്രം കൊണ്ട് നിറഞ്ഞ്, യെശയ്യാ പ്രവാചകൻ പറഞ്ഞതുപോലെയുള്ള ഒരു ദൈവദാസന്റെ സമർപ്പണ ജീവിതം കൊണ്ട് ദൈവത്തെ മഹത്വപ്പെടുത്തേണ്ടതല്ലേ?

**6) ദൈവത്തിന്റെ പ്രവർത്തനങ്ങളോട് നാം സഹകരിക്കുകയും അവയ്ക്ക് കീഴ്പ്പെടുകയും ചെയ്യണം.**

രക്ഷയെന്നത് ദൈവവും നാമും കൂട്ടായി പ്രവർത്തിക്കുന്നതിന്റെ ഫലമാണ് "കണ്ടാലും ഞാൻ വാതിൽക്കൽ നിന്ന് മുട്ടുന്നു... അത്താഴം കഴിയ്ക്കും" (വെളി. 3:20) എന്ന് കർത്താവ് പറയുന്നു.

## രണ്ടാം ഭാഗം

**7) ഒരു പുതിയ ജീവിതം ഏതൊരുവനും ആരംഭിക്കണം.**

ക്രിസ്തീയ ജീവിതത്തിന്റെപ്രഥമ പടി, പാപമോചനത്തിനും വീണ്ടും ജനനത്തിനുമുള്ള സ്നാനമാണ്. യേശുക്രിസ്തു പറയുന്നു "ആമേൻ. ആമേൻ ഞാൻ നിങ്ങളോടു പറയുന്നു... ദൈവരാജ്യത്തിൽ കടപ്പാൻ ആർക്കും കഴികയില്ല" (വി. യോഹ. 3:3-5).

സ്നാനമേറ്റവരോടു വി. പൗലോസ് പറയുന്നു: "യേശുക്രിസ്തുവിന്റെ മരണത്തോടു ചേരുവാൻ സ്നാനമേറ്റവരായ നാം, അവന്റെ മരണത്തിൽ പങ്കാളികളാകാൻ സ്നാനമേറ്റിരിക്കുന്നു എന്ന്, നിങ്ങൾ അറിയുന്നില്ലയോ? അങ്ങനെ നാം അവന്റെ മരണത്തിൽ പങ്കാളികളായി തീർന്ന സ്നാനത്തിൽ, അവനോടു കൂടെ കുഴിച്ചിടപ്പെട്ടു. ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേറ്റതുപോലെ, നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിന് തന്നെ" (റോമ. 6:3-5) "ആകയാൽ, ദുർന്നടപ്പു, അശുദ്ധി, അതിരാഗം, ഇങ്ങനെ ഭൂമിയിലുള്ള നിങ്ങളുടെ അവയവങ്ങളെ മരിപ്പിപ്പിൻ. ....അതുകൊണ്ടു ദൈവത്തിന്റെ വൃതന്മാരും, വിശുദ്ധന്മാരും, പ്രിയരുമായി, മനസ്സലിവ് താഴ്മ, സൗമ്യത, ദീർഘക്ഷമ എന്നിവ ധരിച്ചുകൊണ്ട്, അന്യോന്യം പൊറുക്കുകയും ഒരുവന് മറ്റൊരുവനോട് വഴക്കുണ്ടായാൽ, തമ്മിൽ ക്ഷമിക്കുകയും ചെയ്വിൻ" (കൊലോ. 3:5-13).

ദൈനം ദിനം പാപത്തെ കുരിശിക്കയും, തന്നെ അനുഗമിക്കുകയും ചെയ്യണമെന്ന് യേശു ക്രിസ്തു പറയുന്നു "എന്നെ അനുഗമിപ്പാൻ ഒരുവൻ ഇച്ഛിച്ചാൽ... നാൾതോറും തന്റെ കുരിശെടുത്തുകൊണ്ട്, എന്നെ അനുഗമിക്കട്ടെ" (വി. ലൂക്കോ. 9:23)

**8) പൂർണ്ണതയിലേക്കു നാം വളരുന്നതിന്, യേശുക്രിസ്തു നിരന്തരമായി നമ്മിൽ പ്രവർത്തിക്കണം**

വി. പത്രോസ് പറയുന്നു "നിങ്ങൾക്ക് ആദ്യമേ, ദൈവം തന്റെ ദാസനായ യേശുവിനെ എഴുന്നേല്പിച്ച്... അവനെ അയച്ചിരിക്കുന്നു."(അപ്പോ. 3:26)

നമ്മെ വഴി നടത്തുവാൻ യേശുക്രിസ്തു പ്രാപ്തനാണ്. "സർവ്വത്തിലും നമുക്ക് തുല്യം പരീക്ഷിക്കപ്പെട്ടവനത്രെ നമുക്കുള്ളത്" (എബ്രാ. 4:15) "നിങ്ങളിൽ ആർ പാപത്തെക്കുറിച്ച് എന്നെ ബോധം വരുത്തുന്നു?" (വി. യോഹ. 8:46) എന്ന് യേശു ക്രിസ്തു ചോദിക്കുന്നു. താൻ പാപരഹിതനാണ്. താൻ സുകൃത സമ്പൂർണ്ണനുമാണ്. "എന്നെ അയച്ചവൻ എന്നോടു കൂടെയുണ്ട്... അവൻ എന്നെ ഏകനായി വിട്ടിട്ടില്ല." (വി. യോഹ. 8:29) എന്ന് കർത്താവ് പറയുന്നു. ഉയിർത്തെഴുന്നേറ്റ താൻ പറയുന്നു

"സ്വർഗ്ഗത്തിലും ഭൂമിയിലും സർവ്വ അധികാരവും എനിക്കു നൽകിയിരിക്കുന്നു." (വി. മത്താ. 28:18)

ഉയിർത്തെഴുന്നേറ്റ കർത്താവിന്, സ്ഥലകാലങ്ങൾക്ക് അപ്പുറമായി പ്രവർത്തിക്കുവാൻ സാധിക്കുന്നു. ഒരേ സമയത്ത് തന്നെ ഓരോ വ്യക്തിയിലും പ്രവർത്തിക്കുവാൻ, തനിക്ക് സാധിക്കുന്നു. താൻ പൂർണ്ണമനുഷ്യനും പൂർണ്ണ ദൈവവുമാണ്. താൻ പറയുന്നു "ഒരുവൻ എന്നിലും ഞാൻ അവനിലും വസിച്ചാൽ... (വി. യോഹ. 15:5) വീണ്ടും താൻ പറയുന്നു" എന്നിൽ വിശ്വസിക്കുന്നവൻ, ഞാൻ പ്രവൃത്തിക്കുന്നതും ഞാൻ പിതാവിന്റെ അടുക്കൽ പോകുന്നതുകൊണ്ട്, അതിൽ വലിയതും അവൻ ചെയ്യും" (വി. യോഹ. 14:12).

കർത്താവ് നമ്മിൽ വസിക്കുന്നതിന് രണ്ടു കാര്യങ്ങൽ നാം ചെയ്യേണ്ടതുണ്ട്. a) വി. കുർബാന അനുഭവിച്ച് കർത്താവിനെ ഉൾക്കൊള്ളണം. ആമേൻ ആമേൻ ഞാൻ നിങ്ങളോടു പറയുന്നു; നിങ്ങൾ മനുഷ്യ പുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയുമിരുന്നാൽ, നിങ്ങൾക്ക് ഉള്ളിൽ ജീവനില്ല. എന്റെ മാംസം തിന്നുകയും എന്റെ രക്തം കുടിക്കുകയും ചെയ്യുന്നവന് നിത്യജീവനുണ്ട്. ഞാൻ ഒടുക്കത്തെ നാളിൽ അവനെ ഉയിർത്തെഴുന്നേല്പിക്കും" (വി. യോഹ. 6:53,54). b) നാം ദൈവത്തെ സ്നേഹിച്ച് തന്റെ വചനം പ്രമാണിക്കണം. "എന്നെ സ്നേഹിക്കുന്നവൻ... അവനോടു കൂടെ വാസം ചെയ്യും." (വി. യോഹ. 14:23)

**9) പൂർണ്ണതയിലേക്കുള്ള വളർച്ചയിൽ പരിശുദ്ധാത്മാവ് നമ്മെ സഹായിക്കുന്നു.**

വി. പൗലോസ് പറയുന്നു: "ദൈവത്തിന്റെ സ്നേഹം... പകർന്നിരിക്കുന്നുവല്ലോ" (റോമ. 5:5). പരിപൂർണ്ണ സ്നേഹമുണ്ടാകുന്നതിന് നാം ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും പരമാവധി സ്നേഹപ്രവൃത്തികളും ചെയ്യുമ്പോൾ, പരിശുദ്ധാത്മാവ് നമ്മെ സ്നേഹത്തിൽ നിറയ്ക്കും.

**10) ക്രിസ്തുവിന്റെ നമ്മോടുള്ള സ്നേഹം, തന്നോടുള്ള സ്നേഹത്തിൽ നമ്മെ നിറയ്ക്കണം.**

വി. പൗലോസ് പറയുന്നു "ക്രിസ്തുവിന്റെ സ്നേഹം ഞങ്ങളെ നിർബ്ബന്ധിക്കുന്നു... ഞങ്ങൾ നിർണ്ണയിച്ചിരിക്കുന്നു." (2 കൊരി. 5:14,15).

**മൂന്നാം ഭാഗം :**

**11) ഒന്നൊഴിയാതെ എല്ലാവർക്കും രക്ഷ ലഭ്യമാണ്.**

എല്ലാവരും രക്ഷ പ്രാപിക്കണമെന്നുള്ളത്, ദൈവത്തിന്റെ ആഗ്രഹമാണ് "ഏകജാതനായ പുത്രനിൽ വിശ്വസിക്കുന്ന ഒരുവനും... ദൈവം ലോകത്തെ സ്നേഹിച്ചു" (വി. യോഹ. 3:16). നൂറ് ആടുകളിൽ ഒന്ന് നഷ്ടപ്പെട്ടപ്പോൾ അതിനെ അവഗണിക്കാതെ, അതിനെ തേടി പുറപ്പെട്ട ഇടയന്റെ സ്നേഹമാണ് ദൈവത്തിൽ നാം ദർശിക്കുന്നത്.

**12) ഏതൊരു അവസ്ഥയിലുള്ള വ്യക്തിയ്ക്കും മാനസാന്തരത്തിൽ കൂടി രക്ഷ ലഭിക്കും.**

മാനസാന്തരപ്പെട്ടാൽ ഏതൊരു പാപിയ്ക്കും ദരിദ്രനും, ഭോഷനും രോഗിയ്ക്കും വികലാംഗനും, രക്ഷ ലഭിക്കും. "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ലെ"ന്ന് (വി. യോഹ. 6:37) കർത്താവ് ഉറപ്പിച്ചു പറയുന്നു. യെഹസ്കിയേൽ പ്രവാചകൻ മാനസാന്തപ്പെടുന്ന പാപിയെക്കുറിച്ച് പറയുന്നത് ഇവിടെ ശ്രദ്ധേയമാണ്. "എന്നാൽ ദുഷ്ടൻ താൻ ചെയ്ത സകല പാപങ്ങളെയും വിട്ടു തിരിഞ്ഞ്... അവൻ മരിക്കാതെ ജീവിച്ചിരിക്കും. (യെഹ. 18:21) വലത്ത് ഭാഗത്തെ കള്ളൻ അവസാന നിമിഷത്തിൽ രക്ഷപെട്ടത്, ഇവിടെ പ്രസ്താവ്യമാണ്."

**13) കർത്താവ് ഇരിക്കുന്നിടത്ത് താൻ നമ്മെയും ഇരുത്തും**

കർത്താവു പറയുന്നു "ദൈവത്തിൽ വിശ്വസിപ്പിൻ, എന്നിലും വിശ്വസിപ്പിൻ... നിങ്ങളെ എന്റെ അടുക്കൽ ചേർത്തുകൊള്ളും" (വി. യോഹ. 14:1-3).

ഈ ഔന്നത്യം പ്രാപിക്കേണ്ടതിന്, നാം എന്തെല്ലാം നഷ്ടപ്പെടുത്തിയാലും, അത് അധികമാകയില്ല. ഇത് കരഗതമാക്കുന്നില്ലെങ്കിൽ, നമ്മുടെ സകല സമ്പാദ്യങ്ങളും വ്യർത്ഥമാകും "ഒരു മനുഷ്യൻ സർവ്വ ലോകവും നേടുകയും തന്റെ ജീവനെ കളയുകയും ചെയ്താൽ, അവന് എന്ത് പ്രയോജനമെന്ന് (വി. മർക്കോ. 8:36) കർത്താവ് ചോദിക്കുന്നു.

**14) പൂർണ്ണ രക്ഷയെ പ്രാപിച്ചെന്ന് പറയുവാൻ, ഭൂമിയിൽ ആർക്കും കഴികയില്ല.**

വി. പൗലൂസ് തന്നെക്കുറിച്ച് പറയുന്നത് ശ്രദ്ധിക്കുക: "ലഭിച്ചു കഴിഞ്ഞു എന്നോ, തികഞ്ഞവനായി എന്നോ അല്ല... ലാക്കിലേക്ക് ഓടുന്നു" (ഫിലി. 3:12-14).

**15) "അവസാനത്തോളം സഹിച്ചു നിൽക്കുന്നവൻ രക്ഷിക്കപ്പെടും"**

ഇത് പറഞ്ഞത് കർത്താവാണ്. ജോൺ ബനിയൻ തന്റെ "പിൽഗ്രിംസ് പ്രോഗ്രസ്" എന്ന ഗ്രന്ഥത്തിൽ തീർത്ഥാടകൻ സ്വർഗ്ഗത്തിന്റെ പടിക്കൽ വരെ ചെന്നെത്തിയതായി പറയുന്നു. അവിടെ നിന്നും ഒരുവഴി പോകുന്നത് കണ്ട്, അതെങ്ങോട്ടുള്ള വഴിയാണെന്ന് ചോദിച്ചു. "നരകത്തിലേയ്ക്ക്" എന്ന മറുപടി കിട്ടി. ഇതിൽ നിന്നും സ്വർഗ്ഗത്തിന്റെ പടിക്കൽ എത്തിയാലും, ശ്രദ്ധിച്ചില്ലെങ്കിൽ, നരകത്തിലേക്ക് തെന്നിപ്പോകാനുള്ള സാദ്ധ്യതയുണ്ടെന്ന് മനസ്സിലാക്കാം.

യെഹസ്കിയേൽ പ്രവാചകൻ, ഇതു തന്നെ പറയുന്നു. "എന്നാൽ നീതിമാൻ തന്റെ വഴി വിട്ടുതിരിഞ്ഞു, ദുഷ്ടൻ ചെയ്യുന്ന സകല മ്ലേച്ഛതകൾ പോലെചെയ്യുന്നു, എങ്കിൽ, അവൻ ജീവിച്ചിരിക്കുമോ?"(യോഹ. 18:24).

**16) ഒന്നൊഴിയാതെ സകല പാപങ്ങളെയും ജയിക്കണം**

വി. യാക്കോബ് പറയുന്നു. "ഒരുവൻ ന്യായപ്രമാണം മുഴുവൻ അനുസരിച്ചാലും... നീ ന്യായ പ്രമാണം ലംഘിക്കുന്നവനായി തീർന്നു. (വി. യാക്കോ. 2:10,11)

വേദനയുണ്ടാകുന്നതിനും, മരിക്കുന്നതിനും, ഒരു രോഗം മതിയാകും. അതുപോലെ ആത്മീയ മായി നശിക്കുന്നതിന്-ഒരു പാപം മതിയാകും.

നാലാം ഭാഗം :

**17) നാം പൂർണ്ണത പ്രാപിക്കുന്നതുവരെ, ദൈവത്തിന് ഹൃദയ വേദനയുണ്ട്.**

സ്നേഹമായ ദൈവം പാപികളുമായും താദാത്മ്യം പ്രാപിക്കുന്നതിനാൽ, പാപികളുടെ നാശം, സ്വന്തം നാശം പോലെ അനുഭവപ്പെടുന്നു. ഗത്സമനെ തോട്ടത്തിൽ വെച്ച് കർത്താവിനുണ്ടായ ഹൃദയ വേദന ഇവിടെ പ്രസ്താവ്യമാണ് "എന്റെ ഉള്ളം മരണവേദന പോലെ, അതിദുഃഖിതമായിരിക്കുന്നു" (വി. മത്താ. 28:38) എന്ന് കർത്താവ് പറയുന്നു. കർത്താവിനെ ഒറ്റിക്കൊടുക്കുന്നതിന് യൂദസ്ക്കറിയോത്താ വരുന്ന സന്ദർഭമായിരുന്നു അത്. യൂദായെക്കുറിച്ചുള്ള തന്റെ ഹൃദയ വേദനയാണ് ഇവിടെ കാണുന്നത്.

ഇതിന് മുമ്പു ഓശാന ഞായറാഴ്ച, കർത്താവു ആഘോഷത്തോടെ യെറുശലേം പട്ടണത്തിലേക്കു വന്നപ്പോൾ, അതിനെ നോക്കി കരഞ്ഞതും ഇവിടെ സ്മരണീയമാണ്. അവൻ നഗരത്തോടു സമീപിച്ചപ്പോൾ അതിനെ നോക്കിക്കരഞ്ഞു: ഈ നാളിൽ നിന്റെ സമാധാനത്തിനുള്ളത്, നീയും അറിഞ്ഞെങ്കിൽ കൊള്ളാമായിരുന്നു" (വി. ലൂക്കോ. 19:41) എന്ന് കർത്താവു പറഞ്ഞു.

ഹോശയ പ്രവചനത്തിൽ പാപികളെക്കുറിച്ചുള്ള ദൈവത്തിന്റെ ഹൃദയ വേദന കാണാം. "എഫ്രയിമേ... എന്റെ ഹൃദയം എന്റെ ഉള്ളിൽ മറിഞ്ഞു കൊള്ളുന്നു." (ഹോശയ. 11:8) എന്ന് നാം വായിക്കുന്നു.

**18) നാം പൂർണ്ണത പ്രാപിച്ച് ദൈവത്തിന് ആശ്വാസം നൽകേണ്ടതല്ലേ?**

ദൈവ സ്നേഹത്തിന്റെയും തന്റെ ഹൃദയ വേദനയുടെയും ആഴം ഗ്രഹിച്ച്, പൂർണ്ണ ഹൃദയത്തോടും, പൂർണ്ണ ആത്മാവോടും, പൂർണ്ണ മനസ്സോടും, പൂർണ്ണ ശക്തിയോടും, ദൈവത്തെ സ്നേഹിക്കേണ്ടതല്ലേ? (വി. മർക്കോ. 12:30).

ദൈവത്തോടും തന്റെ മക്കളോടുമുള്ള നമ്മുടെ സ്നേഹം, ഹൃദയസമ്പൂർണ്ണവും, ത്യാഗപരവും വ്യവസ്ഥാരഹിതവുമായിരിക്കേണ്ടതല്ലേ? ആത്മാവിന്റെ ഫലമായ, സ്നേഹം, സന്തോഷം, സമാധാനം, ദീർഘക്ഷമ, ദയ, പരോപകാരം, വിശ്വസ്തത, സൗമ്യത, ഇന്ദ്രിയ ജയം എന്നിവ കൊണ്ട് നിറഞ്ഞവരായി, മഹത്വമേറിയ മണവാട്ടിയായി ക്രിസ്തുവിനോടു ചേർന്ന് തന്നോടു നാം ഒന്നായി തീരേണ്ടിയിരിക്കുന്നു. (എഫേ. 5:31,32)

ദൈവം തന്റെ അളവറ്റ സ്നേഹത്തിൽ നമ്മെ സ്വീകരിക്കുവാൻ സന്നദ്ധതനാകയാൽ, ആരും നിരാശപ്പെടേണ്ടതില്ല. നമ്മുടെ സ്വാതന്ത്ര്യബുദ്ധി ദുർവിനിയോഗിക്കാതെ, നിരന്തരം പരിശ്രമിച്ചു കൊണ്ടിരിക്കയത്രേ വേണ്ടത്. "ഡോക്ടർ സാഹചര്യങ്ങൾ ഒത്തിണക്കുകയും ദൈവം സൗഖ്യം നൽകുകയും ചെയ്യുന്നു എന്ന് പറയുന്നതു പോലെ, ദൈവവും നാമും ഒത്തുചേർന്ന് പ്രവർത്തിക്കേണ്ടിയിരിക്കുന്നു.

*നമുക്ക് ഭക്ഷിക്കുന്നതിനുള്ള അന്നജം സസ്യങ്ങളിലെ ഹരിതകം (chlorophyce) ഉണ്ടാക്കുന്നതിന് സൂര്യപ്രകാശം ആവശ്യമാണ്. നമുക്ക് കാണുന്നതിനും ജോലി ചെയ്യുന്നതിനും വായിക്കുന്നതിനും അപകടങ്ങൾ ഒഴിവാക്കുന്നതിനും സൂര്യപ്രകാശം വേണ്ടിയിരിക്കുന്നു.*

നമ്മുടെ കർത്താവ് പറയുന്നു "അങ്ങനെ മനുഷ്യർ നിങ്ങളുടെ നല്ല പ്രവൃത്തികളെ കണ്ടിട്ട്, സ്വർഗ്ഗസ്ഥപിതാവിനെ മഹത്വപ്പെടുത്തേണ്ടതിന്, നിങ്ങളുടെ വെളിച്ചം അവരുടെ മുമ്പിൽ പ്രകാശിക്കട്ടെ" (വി. മത്താ. 5:16).

ദൈവ സ്വരൂപത്തിൽ പൂർണ്ണത പ്രാപിക്കുന്നവർ ഭാഗ്യവാന്മാർ. സ്വർഗ്ഗരാജ്യം അവർക്കുള്ളത്. ഓരോ വ്യക്തിയുടെയും ഓരോ നിമിഷത്തിലുമുള്ള പ്രവർത്തനങ്ങൾ, ലോകത്തിന്റെ നന്മയ്ക്കോ തിന്മയ്ക്കോ ആയിതീരുന്നതാണ്. അതിനാൽ ഏതൊരു വ്യക്തിയും ആത്യന്തികമായി മാനസാന്തരപ്പെട്ടു, പൂർണ്ണത പ്രാപിക്കുന്നതിന്, നമുക്ക് ആത്മാർത്ഥമായി പ്രാർത്ഥിക്കുകയും പരിശ്രമിക്കുകയും ചെയ്യാം. ■

**സ്നാനമേറ്റവരോടു വി. പൗലോസ് പറയുന്നു: യേശുക്രിസ്തുവിന്റെ മരണത്തോടു ചേരുവാൻ സ്നാനമേറ്റവരായ നാം, അവന്റെ മരണത്തിൽ പങ്കാളികളാകാൻ സ്നാനമേറ്റിരിക്കുന്നു എന്ന്, നിങ്ങൾ അറിയുന്നില്ലയോ? അങ്ങനെ നാം അവന്റെ മരണത്തിൽ പങ്കാളികളായി തീർന്ന സ്നാനത്തിൽ, അവനോടു കൂടെ കുഴിച്ചിടപ്പെട്ടു. ക്രിസ്തു മരിച്ചിട്ടു പിതാവിന്റെ മഹിമയാൽ ജീവിച്ചെഴുന്നേറ്റതുപോലെ, നാമും ജീവന്റെ പുതുക്കത്തിൽ നടക്കേണ്ടതിന് തന്നെ" (റോമ. 6:3-5)**



വനിതാ സഭ



പ്രൊഫ. മേരി മാത്യു

# ആഗസ്റ്റ് 15 | പ. ദൈവമാതാവിന്റെ ശൂനോയോ പെരുനാൾ ഭാരതത്തിന്റെ സ്വാതന്ത്ര്യദിനം മർത്തമറിയ സമാജ ദിനം

**ധ്യാനവിഷയം:** "ഇതാ ഞാൻ കർത്താവിന്റെ ദാസി; നിന്റെ വാക്കു പോലെ എനിക്കു ഭവിക്കട്ടെ" ലൂക്കോസ് 1:38.

ഭാഗ്യവതിയായ ദൈവമാതാവിന്റെ വാങ്ങിപ്പു പെരുനാളിനോടനുബന്ധിച്ചുള്ള നോമ്പു ദിനങ്ങളിലൂടെ ഭക്തിപൂർവ്വം കടന്നു പോയിക്കൊണ്ടിരിക്കുകയാണല്ലോ. കയ്പുള്ളതെങ്കിലും പരിമളം നിറഞ്ഞ മീറ പോലെയായിരുന്നു ദൈവമാതാവിന്റെ ജീവിതം. യേശുക്രിസ്തുവാകുന്ന പ്രകാശം മനുഷ്യ ഹൃദയങ്ങളിൽ ഉദിപ്പിച്ച് പാപത്തിൽ മുഴുകിയിരുന്ന ലോകത്തെ പ്രകാശിപ്പിച്ച നന്മയുടെ കേദാരമായിരുന്നു കർത്താവിന്റെ അമ്മ. സമർപ്പണത്തിന്റെയും സ്നേഹത്തിന്റെയും സഹനത്തിന്റെയും വിശുദ്ധിയുടെയും വിനയത്തിന്റെയും സമ്യദ്ധമായി വി. കന്യകമറിയം.

ഗബ്രിയേൽ മാലാഖയുടെ വാക്കുകൾ ശ്രവിച്ചപ്പോൾ "ഇതാ ഞാൻ കർത്താവിന്റെ ദാസി നിന്റെ ഹിതം പോലെ ഭവിക്കട്ടെ" എന്ന് ഉത്തരം നൽകിയ വി. കന്യകമറിയത്തിന്റെ സമ്പൂർണ്ണ സമർപ്പണവും അടിയുറച്ച വിശ്വാസവും ക്രൈസ്തവ സ്ത്രീകൾ മാതൃകയാക്കണം. എന്നാൽ, സദാ ആകാംക്ഷയിൽ കഴിയുന്ന ആധുനിക സമൂഹത്തിൽ സ്ത്രീകൾ യഥാർത്ഥ ദൈവാശ്രയമുള്ളവരും ഉത്തമ വിശ്വാസമുള്ളവരുമാണോ? മൂല്യങ്ങളുടെ വിലയറിയുമ്പോൾ മാത്രമേ ജീവിതം സന്മാർഗ്ഗ നിഷ്ഠവും പ്രത്യാശ നിർഭരവുമാകുകയുള്ളൂ. എവിടെയും അക്രമവാസനകളും പലവിധ ഭീഷണാന്തരീക്ഷവും നിലനിൽക്കുമ്പോൾ സ്നേഹം, വിശ്വാസം, പ്രത്യാശ സമാധാനം, ധൈര്യം എന്നിവ തലമുറകൾക്കു പ്രദാനം ചെയ്യുന്ന സ്ത്രീകളെ സമൂഹവും സഭയും അങ്ങേയറ്റം പ്രതീക്ഷിക്കുന്നു.

പ്രാർത്ഥിക്കുന്ന സ്ത്രീകൾക്ക് വംശനാശം വന്നുകൊണ്ടിരിക്കുന്നു എന്നു വിലയിരുത്തുമ്പോൾ പലരും അത്ഭുതപ്പെടാറുണ്ട്. നിസ്വാർത്ഥമായ ജീവിതമുണ്ടെങ്കിലേ ത്യാഗപൂർണ്ണമായ ശുശ്രൂഷാ മനോഭാവം ഉണ്ടാകുകയുള്ളൂ. അങ്ങനെയുള്ളവർ കർത്താവിൽ പ്രത്യാശയുള്ളവരും ആത്മാവിന്റെ ഫലങ്ങൾ പുറപ്പെടുവിക്കുന്നവരുമായിരിക്കും. എന്നാൽ ആധുനിക കാലത്ത് കുടുംബാംഗങ്ങളെപ്പോലും സ്നേഹിക്കുവാനും ശുശ്രൂഷിക്കുവാനും തയ്യാറാകുന്നവരുടെ എണ്ണം കുറഞ്ഞു വരുന്നു. വി. കുർബ്ബാനയ്ക്കു ശേഷം ഭക്തിയോടും ചിട്ടയോടും കൈമുത്തുവാൻ എത്ര പേർ ശ്രദ്ധിക്കാറുണ്ട്? ഓരോ വ്യക്തിയും തന്നിലേക്കു തന്നെ ശ്രദ്ധയോടെ നോക്കി ബലവും ബലഹീനതകളും തിരിച്ചറിഞ്ഞ് തിരുത്തേണ്ടവ തിരുത്തുവാൻ തയ്യാറാകണം. എങ്കിൽ മാത്രമേ പുതിയ തലമുറ മൂല്യബോധമുള്ളവരാകുകയുള്ളൂ.

കണ്ണുനീരോടെ പ്രാർത്ഥിക്കുകയും കഠിനമായി അദ്ധ്വാനിക്കുകയും ചെയ്യുന്ന അമ്മമാരുടെ മക്കൾ ആത്മീയമായും ഭൗതികമായും സംതൃപ്തരായിരിക്കും. ഭൗതികമായ സമ്പത്തിൽ ആമഗ്നരായി സ്വാർത്ഥവും ആർഭാടപൂർണ്ണവുമായ ജീവിതം നയിക്കുമ്പോൾ ദൈവികബോധവും ബോധ്യവും കുറയുന്നു.

സമൂഹത്തിൽ സദാചാരനിഷ്ഠയും പ്രതിപക്ഷ ബഹുമാനവും സംജാതമാകുന്നത് സ്ത്രീകളുടെ വിവേകപൂർണ്ണമായ ഇടപെടലുകൾ കൊണ്ടാണ്. പ്രാർത്ഥിക്കുന്ന അമ്മമാർ കുടുംബങ്ങളുടെ ശക്തി സ്രോതസ്സും ശീതളച്ഛായയുമാണ്. കുടുംബ പ്രാർത്ഥനയും, വി. ആരാധനയിൽ പങ്കെടുക്കുന്ന ഭക്തി നിർഭരമായ രീതിയും, പ്രത്യാശയുള്ള ആശയ വിനിമയവും, ക്രൈസ്തവമായ ജീവിതശൈലിയും വളരുന്നത് സ്ത്രീകളുടെ അർത്ഥവത്തായ നേതൃത്വം കൊണ്ടാണ്. കാനാവിലെ കല്യാണനാളിലെ അപര്യാപ്തത തിരിച്ചറിഞ്ഞ് പരിഹാരം കണ്ടെത്തുന്നതിന് മുഖാന്തിരമായ ദൈവമാതാവിന്റെ മാതൃക പിൻപറ്റുന്നതിന് ഓരോ സ്ത്രീയിലും ക്രൈസ്തവമായ തേജസ്സുണ്ടാകുമ്പോൾ സമൂഹത്തിൽ പുരോഗമനവും ശാന്തിയും ഉണ്ടാകും.

ആഗസ്റ്റ് 15 ഭാരതത്തിന്റെ സ്വാതന്ത്ര്യദിനമാണ്; സഭ

# മൗനം ശീലമാക്കിയ മാത്യൂസ് റമ്പാൻ



"മൗനം ധ്യാനത്തിന്റെ ചിറകുകളാണ്. ആ ചിറകുകൾ വീശി പറന്നെത്തുന്നതോ പരിശുദ്ധാത്മാവിലേക്കും പരമഹംസ പദത്തിലേക്കുമാണ്". പ്രപഞ്ച തത്വങ്ങളും സത്യങ്ങളും ദർശനങ്ങളുമെല്ലാം യോഗീശ്വരന്മാരുടെ മൗന ധ്യാന ചിന്തകളുടെ മണിരത്നങ്ങളാണ്. പൗരാണികമായ ഈ വസ്തുത ആധുനിക കാലത്ത് സാർത്ഥകമാക്കിയ മഹാ വ്യക്തിത്വത്തിന്റെയും യോഗ വൈഭവത്തിന്റെയും മഹാദീപസ്തംഭമായിരുന്നു മൈലപ്ര മാത്യൂസ് റമ്പാച്ചൻ.

റമ്പാച്ചന്റെ 17-ാം ഓർമ്മപ്പെരുന്നാൾ 2008 സെപ്റ്റംബർ 1 മുതൽ നാലാം തീയതി വരെ റമ്പാച്ചൻ അന്ത്യ വിശ്രമം കൊള്ളുന്ന മൈലപ്ര മാർ കുറിയാക്കോസ് ആശ്രമത്തിൽ വച്ച് ഭക്ത്യാദരം കൊണ്ടാടുന്നു.

നിയുക്ത കാതോലിക്കാ പൗലോസ് മാർ മിലിത്തിയോസ്, തുമ്പമൺ ഭദ്രാസന മെത്രാപ്പോലീത്താ ഫീലിപ്പോസ് മാർ യൗസേബിയോസ്, അഭി. മാത്യൂസ് മാർ സേവേറിയോസ്, അഭി. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് തുടങ്ങിയ പിതാക്കന്മാർ നേതൃത്വം നൽകും. 4-ാം തീയതി വിശുദ്ധ കുർബ്ബാനയ്ക്കു ശേഷം നടക്കുന്ന അനുസ്മരണ സമ്മേളനത്തിൽ അനുസ്മരണ പ്രഭാഷണം നടത്തുന്നത് ശ്രീ. ആലപ്പി രംഗനാഥനാണ്. ■

---

യിൽ മർത്തമറിയം സമാജദിനവും. യഥാർത്ഥ സ്വാതന്ത്ര്യം സ്വാർത്ഥതയുടെ മേലുള്ള വിജയമാണ്. ആദർശ ശുദ്ധിയും ലക്ഷ്യബോധമുള്ള സ്ത്രീകൾക്കു മാത്രമേ ഉത്തരവാദിത്തങ്ങൾ സമചിത്തതയോടെ സ്വീകരിക്കുവാനും യഥോചിതം നിർവ്വഹിക്കുവാനും കഴിയുകയുള്ളൂ. പ്രതിസന്ധികളിൽ വെപ്രാളപ്പെടുന്ന സ്ത്രീകളാകാതെ ദൈവത്തിൽ പ്രത്യാശയോടെ അനേകർക്കു പ്രചോദനം നൽകുന്നവരാകണം.

കാരുണ്യമുള്ള വാക്കുകളും സത്കർമ്മങ്ങളും കൊണ്ട് ഓരോ സ്ത്രീയും ആയിരിക്കുന്നിടം ചൈതന്യമുള്ളതാക്കുന്നതിൽ ജാഗരൂഗരാകണം. സക്കായിയുടെ ഭവനത്തിൽ കർത്താവ് എഴുന്നള്ളിയപ്പോൾ കൊടുത്ത ഉറപ്പ് ഓരോ ഭവനത്തിനും ലഭിക്കുന്നതിന് പ. മാതാവിന്റെ മദ്ധ്യസ്ഥതയിൽ സ്ത്രീകൾ ദൈവഹിതത്തിനായി തങ്ങളെ തന്നെ സമർപ്പിക്കണം. ഈ നോമ്പിന്റെ ദിനങ്ങളിൽ ആത്മശരീര മനസ്സുകളെ വിശുദ്ധമാക്കി സുവിശേഷവേലയ്ക്കും വിശ്വാസ പഠനത്തിനും, കാരുണ്യ പ്രവർത്തനങ്ങൾക്കും കൂടുതൽ ശ്രദ്ധിക്കേണ്ടത് ഓരോരുത്തരുടെയും ചുമതലയാണ്. ഓരോ ഉത്തരവാദിത്തവും ദൈവകൃപയോടെ തിരിച്ചറിയുവാനും സ്വീകരിക്കുവാനും അതിനായി പ്രയത്നിക്കുവാനും നമ്മെത്തന്നെ സമർപ്പിക്കാം. ■

## നാട്ടുവാർത്ത




- മതമില്ലാത്ത ജീവന് അഡ്മിഷൻ കിട്ടി കൊച്ചനേ
- അവന്റെ ഒരദ്ധ്യാപകന് ജീവൻ പോയി സാർ, കൊന്നതാരാണെന്ന് അജ്ഞാതം
- ഇവിടെ 'മതമല്ല' പ്രതി കൊച്ചനേ, ജീവനെ വച്ചു വില പറയുന്ന രാഷ്ട്രീയം...
- ഏത് സാമൂഹ്യപാഠത്തിൽ ഇതു പഠിപ്പിക്കും സാർ?
- ഏട്ടിലെ പശു പുല്ലു തിന്നു തുടങ്ങി...

നൈനാൻ കോശി

“ജീവകാരുണ്യ പ്രവർത്തനത്തിന്റെ പേരിൽ, ഭൂ മാഫിയയായി പ്രവർത്തിക്കുന്ന സുവിശേഷ വ്യാപാരികളുണ്ട്. പാവപ്പെട്ട വിശ്വാസികളുടെ പേരിൽ കോടികളുണ്ടാക്കുന്ന ആത്മീയ കച്ചവടക്കാരും. പുത്തൻ ക്രൈസ്തവ സംഘങ്ങളും സമാന്തര സഭകളും കരിസ്മാറ്റിക് സ്ഥാപനങ്ങളും വിൽക്കുന്നത് മുഖ്യമായും വ്യാജ ഉണർവ്വും കപട ആത്മീയതയുമാണ്. അവ നൽകുന്നത് ക്രിസ്തീയതയ്ക്കു വിരുദ്ധമായ വ്യാജവാഗ്ദാനങ്ങളും വ്യാജ പ്രതീക്ഷകളുമാണ്.”



# ഫിലാഡൽഫിയായിൽ നിന്ന് കോട്ടയത്തെത്തുമ്പോൾ ദൈവത്തിന് ഫീസെത്ര?

തിരുവനന്തപുരത്ത് പുത്തരിക്കണ്ടം മൈതാനിയിൽ സ്വർഗീയ വിരുന്ന് ഒരുക്കുന്ന, കവിഞ്ഞൊഴുകുന്ന അനുഗ്രഹത്തിലേക്ക് 2008 മെയ് 21-ലെ വിവിധ ദിനപത്രങ്ങളിൽ ഒരു പൂർണ പേജ് പരസ്യം തുടങ്ങുന്നതിങ്ങനെയാണ്.

എന്തൊക്കെയുണ്ടെന്നോ അവിടെ “വിടുതൽ ശുശ്രൂഷ”, “അത്ഭുത സൗഖ്യങ്ങൾ”, “വചന ഘോഷണം” പരസ്യം തുടരുന്നു: “ക്രൂരമായ ക്രിമിനലുകൾ ഉത്തമപൗരന്മാരും മനുഷ്യസ്നേഹികളുമായി മാറുന്നു. ഡോക്ടർമാർ കൈവെടിഞ്ഞ രോഗികൾ അത്ഭുത സൗഖ്യം പ്രാപിക്കുന്നു. കടഭാരം കുടുംബത്തകർച്ച ഇവയാൽ ആത്മഹത്യക്ക് ഒരുങ്ങി നിന്നവർ. അത്ഭുത വിടുതലും മാനസാന്തരവും പ്രാപിച്ച് പ്രത്യാശാനിർഭരമായ ജീവിതത്തിലേക്ക് പ്രവേശിക്കുന്നു.”

ദൂരെ എങ്ങോ സംഭവിച്ചതോ, പണ്ടെങ്ങോ സംഭവിച്ചതോ ആയ ഒന്നല്ല ഇപ്പറഞ്ഞുവരുന്നത്. നമ്മുടെ ഇടയിൽ കോട്ടയത്തും കൊച്ചിയിലും കൊല്ലത്തും കോഴഞ്ചേരിയിലും തിരുവല്ലയിലും ഏറ്റുമാനൂരിലും തിരുവനന്തപുരത്തുമൊക്കെയാണ് ഇത് നടക്കുന്നത്.

കോട്ടയത്ത് നാഗമ്പടത്ത് തമ്പടിച്ച് സുവിശേഷ വ്യാപാരവും രോഗശാന്തി കച്ചവടവും നടത്തുന്ന രണ്ടു ‘ബ്രദർ’മാരുടേതാണ് പരസ്യം. പരസ്യം അനുസരിച്ച് ഈ മഹത്‌വ്യക്തികൾ തെരഞ്ഞെടുക്കുന്ന സ്ഥലങ്ങളിൽ-മൈതാനികളാണ് നല്ലത്. അവർ നിശ്ചയിക്കുന്ന സ്ഥലത്ത് പരിശുദ്ധാത്മാവ് (വിശുദ്ധ അരൂപി) ആഗതനായി അവർ നിർദേശിക്കുന്നവർക്ക് വിടുതലും ‘അത്ഭുത സൗഖ്യങ്ങളും നൽകും.’

ചില വ്യവസ്ഥകൾ ഉണ്ടെന്നു തോന്നുന്നു. പരിശുദ്ധാത്മാവിന്റെ കച്ചവടക്കാർ പാശ്ചാത്യരീതിയിൽ വസ്ത്രധാരണം ചെയ്തിരിക്കണം. മൈതാനിയിൽ കൊടും ചൂടാണെങ്കിലും. (പരസ്യങ്ങളിൽ വ്യാപാരികളുടെ ചിത്രങ്ങൾ നോക്കുക). വിഡിയോ ക്യാമറകൾ പലതുവേണം. ടി.വി.



ഒരു വിദേശ സുവിശേഷക സംഘം

ക്യാമറകളുണ്ടെങ്കിൽ അത്ഭുത സാധ്യതകൾ കൂടുതലാണ്. നേരത്തെ പരാമർശിച്ച പരസ്യത്തിൽ ടി.വി. പ്രേക്ഷക മീറ്റിങ്ങിലുണ്ടായ അത്ഭുതം വിവരിച്ചിട്ടുണ്ട്) പരിശുദ്ധാത്മാവ് പ്രത്യക്ഷപ്പെടുന്നതിനു മുൻപു തന്നെ പണപ്പിരിവ് നടത്തിയിരിക്കണം.

ക്രൈസ്തവ മണ്ഡലത്തിലെ ആത്മീയ വ്യവസായം വൻ തോതിൽ വളർന്നു കവിഞ്ഞിരിക്കുന്നു. സുവിശേഷത്തിന്റെ വാണിജ്യവത്കരണം തഴച്ചുവളരുന്നത് അത്ഭുതരോഗശാന്തിയുടെ കച്ചവടത്തോടൊപ്പമാണ്. ദൈവത്തിന്റെ സഹായത്തിനായി ഫീസീടാക്കുന്ന പ്രാർത്ഥനാ വ്യാപാരികളും പ്രാർത്ഥനാ ഗോപുരങ്ങളുമുണ്ട്. ഐ.എ.എസ്. പരീക്ഷ പാസ്സാകുന്നതിനും എൻട്രൻസ് പരീക്ഷയിൽ റാങ്കു ലഭിക്കുന്നതിനും ഹയർസെക്കൻഡറിക്ക് ഗ്രേഡ് ലഭിക്കുന്നതിനുമൊക്കെ വിവിധ തോതിലുള്ള ഫീസാണീടാക്കുന്നത്.

ജീവകാരുണ്യ പ്രവർത്തനത്തിന്റെ പേരിൽ, ഭൂമാഫിയായി പ്രവർത്തിക്കുന്ന സുവിശേഷ വ്യാപാരികളുണ്ട്. പാവപ്പെട്ട വിശ്വാസികളുടെ പേരിൽ കോടികളുണ്ടാക്കുന്ന ആത്മീയ കച്ചവടക്കാരും. പുത്തൻ ക്രൈസ്തവ സംഘങ്ങളും സമാന്തര സഭകളും കരിസ്മാറ്റിക് സ്ഥാപനങ്ങളും വിൽക്കുന്നത് മുഖ്യമായും വ്യാജ ഉണർവ്വും കപട ആത്മീയതയുമാണ്. അവ നൽകുന്നത് ക്രിസ്തീയതയ്ക്കു വിരുദ്ധമായ വ്യാജവാഗ്ദാനങ്ങളും വ്യാജ പ്രതീക്ഷകളുമാണ്.

ഒരു പ്രത്യേകതരം വേദപുസ്തക വ്യാഖ്യാനത്തിലൂടെ സാമ്രാജ്യത്വത്തിന് നീതീകരണം നൽകുന്നതാണ് ഇത്തരം സുവിശേഷം. സ്വാതന്ത്ര്യത്തിന്റെയും വിമോചനത്തിന്റെയും സുവിശേഷത്തിനു പകരം അധിനിവേശത്തിന് പിന്തുണയാണ് ഇവിടെ. ഇത്തരം സുവിശേഷവും ഉപഭോക്തൃ സംസ്ക്കാരവും തമ്മിൽ ഒരു അവിശുദ്ധ കൂട്ടുകെട്ടുണ്ട്. സുവിശേഷത്തിന്റെ പേരിൽ ആഗോള വത്കരണത്തിന്റെ നീതീകരണവും പ്രചാരണവും സമർത്ഥമായി നടക്കുന്നു. മൈതാനങ്ങളിൽ മുഴങ്ങിക്കേൾക്കുന്ന സുവിശേഷഘോഷണം പ്രധാനമായും പരലോകത്തെപ്പറ്റിയാണ്. ഇത് ഭാഗിക സുവിശേഷമാണ്. പൂർണസുവിശേഷമല്ല. പൂർണ സുവിശേഷം ഇഹലോകത്തെ ഗൗരവമായെടുക്കുന്നതാണ്.

മൈതാനികളിലെ സുവിശേഷ വ്യാപാരികൾ ഇന്നും പരലോക സുവിശേഷമാണ് പ്രചരിപ്പിക്കുന്നതെങ്കിലും ആത്മീയ വ്യാപാരത്തിന്റെ വളർച്ചയ്ക്ക് പുതിയ ചില ഇനങ്ങൾ കാരണമായിട്ടുണ്ട്. അവയും കൂടെ ചേരുമ്പോൾ, വ്യവസ്ഥാപിത സഭകളിലെ ഒരു വിഭാഗത്തെ-പ്രത്യേകിച്ച് സമ്പന്നരും മധ്യവർഗക്കാരും-മൈതാന ആൾക്കൂട്ടത്തിലേക്ക് ആകർഷിക്കാൻ സുവിശേഷ വ്യാപാരികൾക്ക് കഴിയുന്നു. മുഖ്യമായ സഭകളിലെ ഞായറാഴ്ച ആരാധന ഉപേക്ഷിച്ചും ഇവർ മൈതാനത്തേക്കു പോകുന്നു. പരമ്പരാഗത ആരാധനക്രമത്തിനും പഴഞ്ചൻ ശൈലിക്കും പകരം ആധുനിക സാങ്കേതിക സംവേദന മാർഗങ്ങളും സംഗീതവും അതിലുപരി 'രക്ഷ' നേടാനുള്ള എളുപ്പവഴികൾ നിർദേശിക്കുന്ന പ്രഭാഷണങ്ങളും അവർക്ക് ആകർഷണീയമായിത്തോന്നുന്നു. കേരളത്തിലെ മധ്യവർഗത്തിന്റെയും പുത്തൻപണക്കാരുടെയും മാനസിക വൈഷമ്യങ്ങളെ പരമാവധി മുതലെടുക്കുകയാണ് പുത്തൻ സുവിശേഷ വ്യാപാരികൾ.

വ്യാപാരത്തിലെ പുതിയ ഇനങ്ങളെപ്പറ്റി പറഞ്ഞുവല്ലോ. ഇവയിൽ പ്രധാനം 'ഐശ്വര്യ സുവിശേഷം' (Prosperity gospel) ആണ്. ബിസിനസ്സിൽ, ജോലികളിൽ, മത്സരപ്പരീക്ഷകളിൽ വിജയം നേടുന്നവർക്ക് ദൈവാനുഗ്രഹം വിൽക്കുന്നത് ഇതിന്റെ തന്ത്രം. അമേരിക്കയിൽ തുടങ്ങി കേരളത്തിലുൾപ്പെടെ ഇന്ന് എല്ലായിടത്തും പ്രചാരത്തിലുള്ള ടെലി ഇവാൻജലിസത്തിന്റെ ആധാരം ഇതു തന്നെ.

എഴുപതുകളിലാണ് ഈ പ്രത്യേക ബ്രാൻഡിന്റെ വിപണനം തുടങ്ങുന്നത്. ഇതിന്റെ ആരംഭം 'വിശ്വാസവചന' (word of faith) പ്രസ്ഥാനത്തിലാണ്. കെന്നത്ത് ഹാഗൽ എന്നയാളാണ് ഇതു തുടങ്ങിയത്. ഇത് വികസിപ്പിച്ചത് പള്ളികൾക്കുള്ളിലല്ല-മൈതാനങ്ങളിൽ, റേഡിയോയിൽ, ടി. വി. യിൽ.

നെറ്റ്‌വർക്കിന് സംഭാവന ചെയ്യുന്നവർക്ക് ധനപരമായ അനുഗ്രഹങ്ങൾ നന്ദിയുള്ള ദൈവം നല്കും. എത്രയും കൂടുതൽ ദൈവത്തിനു നല്കുന്നുവോ അത്രയും കൂടുതലായിരിക്കും ദൈവത്തിന്റെ അനുഗ്രഹങ്ങൾ."

ഫിലാഡൽഫിയായിൽ ദൈവത്തിനുള്ള ഫീസ് മിനിമം 100 ഡോളർ; കോട്ടയത്ത് മിനിമം 100 രൂപ. നാണയപ്പെരുപ്പം മൂലം ഇത് 500 ആക്കാൻ സാധ്യതയുണ്ട്. പിന്നെ സ്ത്രീകളുടെ

മാലകൾ, പുരുഷന്മാരുടെ മോതിരങ്ങൾ. "നിങ്ങൾക്ക് ഐശ്വര്യം തന്ന ദൈവത്തിന് നിങ്ങൾ ഇത് നല്കുന്നു." സുവിശേഷ വ്യാപാരി പ്രഖ്യാപിക്കുന്നു. കൂടുതൽ ഐശ്വര്യങ്ങൾക്കുള്ള ഒരു ചെറിയ ഫീസ്. "നിങ്ങൾക്ക് എന്താണ് വേണ്ടതെന്ന് പറയുക. അത് അവകാശപ്പെടുക" (Name it and claim it gospel). ആരോഗ്യത്തിന്റെയും സമ്പത്തിന്റെയും സുവിശേഷ (Health and wealth gospel) മാണിത്.

സുവിശേഷ വ്യവസായത്തിന്റെ ഏറ്റവും പ്രധാന മേഖല രോഗശാന്തി ശുശ്രൂഷകളാ (Healing ministries) ണ്. ലേഖനത്തിന്റെ ആരംഭത്തിലെ പരസ്യത്തിൽ ഇതിനാണ് പ്രാധാന്യം. രോഗശാന്തി പ്രാപിച്ചെന്ന് അവകാശപ്പെടുന്നവരുടെ ചിത്രങ്ങളും വിവരണങ്ങളും പരസ്യത്തിലുണ്ട്. രോഗശാന്തിയിൽ പ്രാർത്ഥനയ്ക്ക് ഒരു പങ്കുണ്ടെന്നുള്ളത് ക്രിസ്തീയ വിശ്വാസത്തിന്റെ ഭാഗമാണ് പ്രാർത്ഥനമൂലം രോഗികൾക്ക് ലഭിക്കുന്ന ആശ്വാസം യാഥാർത്ഥ്യമാണെന്നതിൽ വിശ്വാസപരവും മനഃശാസ്ത്രപരവുമായ ഘടകങ്ങളുണ്ട്.

പക്ഷേ, ഇതൊന്നുമില്ല രോഗശാന്തി കച്ചവടമാകുമ്പോൾ നടക്കുന്നത്. ആക്രോശം, അട്ടഹാസം, പരിശുദ്ധാത്മാവിനോടുള്ള ആജ്ഞ അതൊക്കെയാണ് ആത്മീയ വ്യാപാരികളുടെ ശൈലി. കേൾവിക്കാരെയും കാഴ്ചക്കാരെയും മനഃശാസ്ത്രപരമായി കൈകാര്യം ചെയ്യുക, ഹിപ്നോട്ടസത്തിന്റെ സങ്കേതങ്ങൾ ഉപയോഗിക്കുക, നിയന്ത്രണ ഹിസ്റ്റീരിയ ഉണ്ടാക്കുക ഇങ്ങനെ പോകുന്നു തന്ത്രങ്ങൾ.

ഇത്തരം മൈതാന പ്രകടനങ്ങളിൽ രോഗശാന്തി ലഭിച്ചവരെപ്പറ്റിയുള്ള ധാരാളം അവകാശങ്ങളാണ്. പക്ഷേ, ശാസ്ത്രീയമായി തെളിയിക്കാൻ കഴിഞ്ഞതായി അറിവില്ല. അമേരിക്കയിലെ ഇവാൻജലിക്കൽ സഭകളുടെ നേതാക്കൾ, ചില പ്രസ്ഥാനങ്ങൾ ഇത്തരം അവകാശവാദങ്ങളെപ്പറ്റിയുള്ള സ്വതന്ത്രമായ വിലയിരുത്തലിന് ആവശ്യപ്പെട്ടപ്പോൾ, ആ ആവശ്യം നിരസിക്കപ്പെട്ടു. ബി.ബി.സി. മൂന്നു വർഷം മുൻപ് നടത്തിയ അന്വേഷണത്തിൽ അവകാശവാദങ്ങൾ തെളിയിക്കാൻ കഴിഞ്ഞില്ലെന്ന് റിപ്പോർട്ടു ചെയ്തു.

ലോകത്തിൽ ഇന്നുള്ളതിൽ ഏറ്റവും വലിയ രോഗശാന്തി വ്യവസായി ബെന്നിഹിൻ എന്ന അമേരിക്കക്കാരനാണ്. ഇദ്ദേഹത്തിന്റെ അവകാശവാദങ്ങൾ ചോദ്യം ചെയ്യപ്പെടുന്നതിനാലും ഇദ്ദേഹത്തിന്റെ പണമിടപാടുകൾ സംശയാസ്പദമായതിനാലും അദ്ദേഹത്തിന്റെ രോഗശാന്തി 'ശുശ്രൂഷ'യുടെ ശൈലികൊണ്ടും ബെന്നിഹിൻ വിവാദപുരുഷനാണ്. അദ്ദേഹം രണ്ടു തവണ ഇന്ത്യയിൽ അത്ഭുത ശുശ്രൂഷ'യ്ക്കായി വന്നിട്ടുണ്ട്. 2003-ൽ മുംബൈയിലും 2005-ൽ ബാംഗ്ലൂരിലും.

ഇന്ന് വിശ്വാസപ്രവചനത്തിന്റെ ഏറ്റവും പ്രമുഖ നേതാവ് ബെന്നിഹിൻ ആണ്. ഏതെങ്കിലും തരത്തിലുള്ള ദൈവശാസ്ത്ര പരിശീലനം അദ്ദേഹത്തിന് ലഭിച്ചിട്ടുള്ളതായി അറിവില്ല. നേരത്തെ സൂചിപ്പിച്ച സങ്കേതങ്ങളിൽ-ഹിപ്നോട്ടിസ്, നിയന്ത്രിത ഹിസ്റ്റീരിയ, മനഃശാസ്ത്രപരമായി കൈകാര്യം ചെയ്യുക-അതിവിദഗ്ധനാണ് ബെന്നിഹിൻ.

വേദിയിലേക്ക് പ്രത്യേകം പരിശീലനം ലഭിച്ച 'ശുശ്രൂഷകർ' 'രോഗികളെ' കൊണ്ടു വരുന്നു. ഈ 'രോഗി'കളെ നേരത്തെ തന്നെ പ്രകടനത്തിനായി ഒരുക്കി നിർത്തുന്നതാണെന്ന് പറയപ്പെടുന്നു. വേദിയിലെത്തുമ്പോൾ ഇവർക്കു ശാരീരികമായ ഒരു അനുഭൂതി ഉണ്ടായതായി തോന്നുന്നു. അതിന്റെ ഫലമായി പരിശുദ്ധാത്മാവിന്റെ അടിയേറ്റ് അവർ വേദിയിൽ തളർന്നു വീഴുന്നു. ബെന്നിഹിന്നിന്റെ അത്ഭുതകരങ്ങൾ അവരെ എഴുന്നേല്പിക്കുന്നു. അവർക്ക് രോഗശാന്തി ലഭിക്കുന്നു.

പരിശുദ്ധാത്മാവ് നേരിട്ട് ഇറങ്ങി വന്നാണ് ഈ രോഗശാന്തി നല്കുന്നത്. ബെന്നിഹിന്റെ പ്രസ്ഥാനത്തിന്റെ പേര് 'പരിശുദ്ധാത്മാവിന്റെ അത്ഭുത കുരിശുയുദ്ധം' (Holy spirit miracle Crusade) എന്നാണ്. ബെന്നിഹിൻ പ്രസംഗിക്കുന്നുവെന്നു പറയുന്നത് ശരിയല്ല. എന്തോ ചില വാചകങ്ങൾ ആവർത്തിക്കുന്നു. മന്ത്രോച്ചാരണം പോലെ. കേൾവിക്കാർക്ക് ഒന്നും മനസ്സിലാകുന്നില്ല. പരിശുദ്ധാത്മാവിന്റെ തങ്ങളുടെ മധ്യത്തിലൂടെ ബെന്നിഹിന്നിന്റെ വേദിയിൽ എത്തിക്കുന്നതാണ് അവർക്കു മനസ്സിലാകാത്ത ഭാഷകളിലുള്ള ബെന്നിഹിന്റെ 'പ്രസംഗം' (speaking in tongues) എന്നവർ ധരിക്കുന്നു.

ബെന്നിഹിൻ പ്രാർത്ഥിക്കുന്നു. ഗാനം ആലപിക്കുന്നു. രോഗശാന്തി തുടങ്ങുന്നതിന് മുൻപാണ് സംഭാവനകൾ–പണം, ചെക്ക്, ക്രെഡിറ്റ് കാർഡ് എല്ലാം സ്വീകാര്യം. ഇതാണ് ഐശ്വര്യ സുവിശേഷം. ദൈവത്തെ ബാങ്കിൽ നിക്ഷേപിക്കുക. നിക്ഷേപത്തെ വൻതോതിൽ വർദ്ധിപ്പിക്കാനുള്ള അത്ഭുത ശക്തിയാണ് ദൈവത്തിന്റേത്. ധനപരമായ അത്ഭുതങ്ങൾ ശാരീരികമായ അത്ഭുതങ്ങളിലേക്ക് നയിക്കുന്നു.

ബെന്നിഹിന്റെ വേഷം ശ്രദ്ധേയമാണ്. ഏറ്റവും വിലകൂടിയ വെള്ള സിൽക്ക് ജാക്കറ്റ്. ആ ജാക്കറ്റിൽ പരിശുദ്ധാത്മാവിന്റെ പ്രസരം ഉണ്ടാകുമെന്ന് ബെന്നിഹിൻ അവകാശപ്പെട്ടിട്ടുണ്ട്. എന്തിന്, യേശുക്രിസ്തു തന്റെ വേദിയിൽ വരുമെന്നു മാത്രമല്ല. ചിലപ്പോൾ താൻ യേശുക്രിസ്തു ആണെന്നും ബെന്നിഹിൻ അവകാശപ്പെടുന്നു. കേരളത്തിലുള്ളവരുൾപ്പെടെ, രോഗശാന്തി വ്യാപാരികൾ അനുകരിക്കുന്നത് ബെന്നിഹിന്നിനെയാണ്. സാങ്കേതിക വിദ്യയിലും വിപണന തന്ത്രത്തിലും.

ക്രിസ്തുവിന്റെ പുനരാഗമനത്തിന് മുൻപ് ചില വ്യവസ്ഥകൾ പാലിക്കപ്പെടേണ്ടിയിരിക്കുന്നു. പ്രതീകാത്മകമായി ബൈബിളിലുള്ള ചില കാര്യങ്ങളെ സമകാലീന രാഷ്ട്രീയവുമായി ബന്ധിച്ചാണ് ഈ വ്യവസ്ഥകൾ. ആ വ്യവസ്ഥകൾ പൂർത്തീകരിക്കുമ്പോൾ ക്രിസ്തു ഭൂമിയിലേക്കു തിരികെ വരും.

വ്യവസ്ഥകളിൽ ഏറ്റവും പ്രധാനം ഇസ്രായേൽ രാഷ്ട്രത്തിന്റെ പൂർണമായ (പുന)സ്ഥാപനമാണ്. ഇപ്പോൾ ഈ വ്യവസ്ഥ ഭാഗികമായി മാത്രമേ പാലിക്കപ്പെട്ടിട്ടുള്ളൂ. അതിർത്തികൾ നിർണയിച്ചിട്ടില്ലാത്ത ഇസ്രായേലിന് വേദപുസ്തകത്തിലെ ഭൂമിശാസ്ത്രമനുസരിച്ചുള്ള പ്രദേശങ്ങൾ മുഴുവൻ സ്വായത്തമാക്കണം. മറ്റൊരു വ്യവസ്ഥ മൂന്നാം ദേവാലയത്തിന്റെ നിർമാണമാണ്. അത് നിർമ്മിക്കേണ്ടത് "ടെമ്പിൽ

Soon to be seen on Escalade and Lexus bumpers at mega churches across the country:

The American Christian Prosperity Gospel Ribbon Fish

FREE!

Get yours now FREE*

Don't be raptured up without one!

THIS WEEKEND CAN MAKE YOU A MILLIONAIRE!

52 LIVE NON-STOP CLASSES ALL WEEKEND!

മൗണ്ടിൽ" ഇസ്ലാമിന്റെ അതിവിശുദ്ധ സ്ഥലത്ത്. ഈ മതമൗലിക വീക്ഷണത്തിൽ ഈ പ്രദേശത്ത് യുദ്ധങ്ങൾ അനിവാര്യമാണ്. പശ്ചിമേഷ്യയിലെ യുദ്ധങ്ങൾ ക്രിസ്തുവിന്റെ രണ്ടാം വരവിനായുള്ള തയ്യാറെടുപ്പാണ്.

അമേരിക്കയുടെ പശ്ചിമേഷ്യൻ നയത്തിൽ ഈ വേദപുസ്തക വ്യാഖ്യാനം നല്കുന്ന വലതുപക്ഷ ക്രിസ്ത്യാനികൾക്ക് ഗണ്യമായ സ്വാധീനമുണ്ട്. ഇറാഖ് യുദ്ധത്തെയും ഇറാനെതിരെയുള്ള സൈനിക നീക്കങ്ങളെയും ഇവർ പിന്താങ്ങുന്നു. അവരുടെ പ്രതിനിധിയാണ് വൈറ്റ്ഹൗസിലുള്ളതെന്ന് അവർ വിശ്വസിക്കുന്നു. പ്രസിഡന്റ് ബുഷിന്റെ ദൈവശാസ്ത്രവും ഇവരുടേതുതന്നെ. ഇസ്രായേലിനെ വിമർശിക്കാൻ ഒരിക്കലും ഈ കൂട്ടർ ബുഷിനെ അനുവദിക്കുകയില്ല. ഇസ്രായേലിന്റെ കാര്യത്തിൽ ഡെമോക്രാറ്റിക് പ്രസിഡന്റ് സ്ഥാനാർഥി ബറാക്ക് ഒബാമയും തിരഞ്ഞെടുക്കപ്പെട്ടാൽ ബുഷിന്റെ നയം തന്നെ തുടരുമെന്ന് വ്യക്തമായ സൂചനകളുണ്ട്. ഇസ്രായേലിന്റെ സുരക്ഷ 'അതിവിശുദ്ധ'മാണെന്ന് ഒബാമ പ്രഖ്യാപിച്ചു.

ഈ ദൈവശാസ്ത്രത്തിൽ ഇറാഖ് യുദ്ധവും അധിനിവേശവും അതീവ പ്രാധാന്യമർഹിക്കുന്നു; ഇസ്രായേലിനോടു ബന്ധിപ്പിച്ചു തന്നെ. രണ്ട് പ്രതിബിംബങ്ങൾ ഇവിടെ ഉയർന്ന് നില്ക്കുന്നു. ഒന്ന് യരുശലേം എന്ന മഹത്തായ നഗരം. മറ്റത്, ബാബിലോൺ എന്ന ദുഷ്ടനഗരം (ഇറാഖിനെ പ്രതിനിധാനം ചെയ്യുന്നു). ഒന്ന് പ്രകാശം, മറ്റത് അന്ധകാരം.

ക്രിസ്തുവിന്റെ രണ്ടാംവരവിനെപ്പറ്റിയുള്ള അവതരണം സാമ്രാജ്യത്വത്തിന്റെയും അധിനിവേശത്തിന്റെയും സുവിശേഷമായിരുന്നു; യുദ്ധങ്ങളെ നീതീകരിക്കുന്നു. സുവിശേഷ വ്യവസായത്തിൽ അപകടരമായ ഈ ദൈവശാസ്ത്ര വ്യാഖ്യാനമുണ്ടെന്നത് എടുത്തുപറയണം. കേരളത്തിലെ സുവിശേഷ വ്യാപാരികളും ആധാരമാക്കുന്നത് അധിനിവേശത്തിന്റെ ഈ ദൈവശാസ്ത്രമാണ്.

2005 സെപ്റ്റംബറിൽ ഇംഗ്ലണ്ടിലെ ആംഗ്ലിക്കൻ ബിഷപ്പുമാരുടെ പഠനസംഘം തയ്യാറാക്കിയ റിപ്പോർട്ടിൽ ബൈബിളിലെ പ്രവചനങ്ങളുടെ സാമ്രാജ്യത്വ വ്യാഖ്യാനത്തെപ്പറ്റി ഇങ്ങനെ പറഞ്ഞു. "മധ്യപൂർവദേശത്തെ സംബന്ധിച്ചിടത്തോളം വേദപുസ്തകത്തിലെ പ്രവചനങ്ങളുടെ ധ്വനിയുള്ള ഒരു രാഷ്ട്രീയ അജൻഡയാണ് ക്രിസ്തീയ വലതുപക്ഷം അവതരിപ്പിക്കുന്നത്. ഇത്തരം പ്രവചനങ്ങളുടെ അടിസ്ഥാനത്തിൽ സമകാലീന ചരിത്രത്തിന്റെ രാഷ്ട്രീയ വായന നടക്കുന്നത് ന്യായാനുസൃതമല്ല. ഈ വേദഭാഗങ്ങളെ വ്യാഖ്യാനിക്കേണ്ടത് തികച്ചും ഭിന്നമായ രീതിയിലാണ്; സാമ്രാജ്യത്വത്തിന്റെ വിമർശനമായി, അതിന്റെ ഒരു പ്രത്യേക രൂപത്തിന്റെ നീതീകരണം തെറ്റാണെന്ന് കാണിക്കുവാൻ".

*(2008 ജൂലൈ മാസത്തിൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ പ്രസിദ്ധീകരിച്ചത് - കടപ്പാട്.)* ■

– വി. കെ. തമ്പി, അടൂർ



# ഫിലിപ്പ്യ ലേഖനം ഒരു പഠനം

മക്കദോനിയാ രാജാവായ ഫിലിപ്പോസിന്റെ ഭരണകാലത്താണ് ഈജിയൻ കടലിന്റെ വടക്കേ അറ്റത്തായി ഫിലിപ്പിയാ പട്ടണം സ്ഥാപിച്ചത് മഹാനായ അലക്സാണ്ടർ ചക്രവർത്തിയുടെ പിതാവായ ഫിലിപ്പ് രണ്ടാമൻ പണിത് തന്റെ നാമം നല്കിയ ഈ പട്ടണം പിന്നീട് റോമൻ ആധിപത്യത്തിൽ വന്നു ചേർന്നു. മക്കദോനിയായിലെ ഒരു പ്രധാന പട്ടണമായിത്തീർന്ന ഫിലിപ്പിയയുടെ സമീപമുള്ള സമഭൂമിയിൽ വച്ചാണ് എ.ഡി.-42-ൽ അഗസ്റ്റസ് രാജാവും അദ്ദേഹത്തിന്റെ കൂട്ടുകാരനായ മാർക്ക് ആന്റണിയും ചേർന്ന് ബ്രൂട്ടസിനെയും കസ്സീസിയോസിനെയും യുദ്ധത്തിൽ തോല്പിച്ചത്. വിജയശ്ലീലാളിതനായ അഗസ്റ്റ് തന്റെ ഓർമ്മ നിലനിർത്തുന്നതിനായി ഫിലിപ്പിയാ പട്ടണത്തിൽ റോമാക്കാരെ കുടിയേറ്റക്കാരായി താമസിപ്പിക്കുകയും പട്ടണം മോടിപിടിപ്പിക്കുകയും ചെയ്തു. മാത്രമല്ല ഫിലിപ്പിയ പട്ടണത്തെ റോമാ സാമ്രാജ്യത്തിന്റെ ഒരുകോളനിയാക്കി അതിനു പുത്രികാരാജ്യം എന്ന പദവിയും 'കൊളോനിയാ ഔഗസ്താ ജിലിയാ ഫിലിപ്പെൻസീസ്' എന്ന പേരും നൽകി. റോമാക്കാർ തങ്ങളുടെ ആശ്രിത രാജ്യങ്ങളിൽ ഒക്കെയും നികുതി ചുമത്തുന്ന പതിവുണ്ടായിരുന്നെങ്കിലും ഫിലിപ്പിയാ പട്ടണത്തെ നികുതിയിൽ നിന്നൊഴിവാക്കിയിരുന്നു. അക്കാലത്ത് റോമാ പൗരന്മാർക്കു മാത്രം അനുവദിച്ചിരുന്ന മൂന്നു വലിയ പദവികൾ ഫിലിപ്പിയാ പട്ടണവാസികൾക്കും നൽകപ്പെട്ടിരുന്നു. ആ പദവികൾ 1) കഠിന ശിക്ഷകളിൽ നിന്നുള്ള വിടുതൽ 2) രാജാവിങ്കൽ അപ്പീൽ ചെയ്യുന്നതിനുള്ള അവകാശം 3) രാജാവിന്റെ ജയത്തിലുള്ള ഓഹരി എന്നിവയായിരുന്നു.

പൗലോസ് അപ്പോസ്തലൻ തന്റെ രണ്ടാം മിഷനറി മാത്രയിൽ ശിലാസും തിമൊഥെയൊസും പ്രിയ വൈദ്യൻ ലൂക്കോസുമൊന്നിച്ച് ഏഷ്യാ ᎓മൈനറിന്റെ പടിഞ്ഞാറുഭാഗത്ത് ആസ്യയിലെത്തി.

പരിശുദ്ധാത്മ നിയോഗ പ്രകാരം അവർ യാത്രാ പരിപാടിയിൽ ഒരു മാറ്റം വരുത്തി. മക്കദോനിയായിലും തുടർന്ന് ഫിലിപ്പിയയിലുമെത്തി അക്കാലത്ത് ഫിലിപ്പിയയിൽ യഹൂദന്മാരുണ്ടായിരുന്നില്ല. അതിനാൽ സിനഗോഗും അവിടെ ഉണ്ടായിരുന്നില്ല. അവിടെ ശാബതു ദിവസം പുഴവക്കത്തു കണ്ട സ്ത്രീകളോടു പൗലോസ് സുവിശേഷം അറിയിച്ചു. അങ്ങനെ യേശു ക്രിസ്തുവിന്റെ സുവിശേഷം ഏഷ്യയിൽ നിന്നും യൂറോപ്പിലേക്കു പ്രവേശിക്കുന്നതിന്റെ താക്കോലായിത്തീർന്നു ദൈവത്തിന്റെ കൈകളിൽ ഫിലിപ്പിയ. തുയതൈര പട്ടണക്കാരിയും രക്താംബരം വില്ക്കുന്നവളുമായ ലുദിയ എന്ന ഭക്ത സ്ത്രീ സുവിശേഷം കേട്ട് യേശുക്രിസ്തുവിൽ വിശ്വസിച്ചു. പൗലോസിനെയും സഹപ്രവർത്തകരെയും അവൾ ഭവനത്തിൽ സ്വീകരിച്ചു. അങ്ങനെ യൂറോപ്പിൽ ആദ്യത്തെ ക്രിസ്തീയ സഭ ഫിലിപ്പിയിൽ ലുദിയായുടെ വീട്ടിൽ നിലവിൽ വന്നു. പൗലോസിന്റെ പ്രസംഗം കേട്ട് മാനസാന്തപ്പെട്ട രക്താംബരം വില്ക്കുന്നവളായ ലുദിയയും ലക്ഷണം പറയുന്നവളായ അടിമപ്പെണ്ണും ഒരുതാണ തരം ഗവർമെന്റുദ്യോഗസ്ഥനായ കാരാഗൃഹപ്രമാണിയും മൂന്നു തരത്തിലുള്ള ജനങ്ങളുടെ പ്രതിനിധികളായിരുന്നു. ഒന്നാമതു സുവിശേഷം കൈക്കൊണ്ടത് യഹൂദമതാനുസാരികളായ ലുദിയായും രണ്ടാമതു യവന ജാതിക്കാരിയായ അടിമപ്പെണ്ണും മൂന്നാമതു കാരാഗൃഹപ്രമാണിയായ റോമാക്കാരനുമായിരുന്നു. ക്രിസ്തീയ മതം ലോകത്തിൽ പ്രചാരപ്പെടുന്നത് ഈ ക്രമം അനുസരിച്ചാണ്. ആദ്യം യഹൂദ മതത്തിൽപ്പെട്ടവർ, പിന്നീട് യവനന്മാർ ശേഷം റോമാക്കാർ മുതലായ ജാതികളുടെയിടയിൽ.

പൗലോസ് അപ്പോസ്തോലൻ റോമിലെ കാരാഗൃഹത്തിൽ കിടക്കുന്ന സമയം അദ്ദേഹത്തിനുവേണ്ട ശുശ്രൂഷകൾ ചെയ്യുന്നതിനായി എപ്പഫ്രോദിത്തോസ് എന്നയാളെ ഫിലിപ്പിയർ പണവും കൊടുത്ത് റോമിലേക്കയച്ചിരുന്നു. എപ്പഫ്രോദിത്തോസ് സ്വന്ത സുഖം വെടിഞ്ഞ് രാവും പകലും അതിനായി അദ്ധ്വാനിച്ച് പൗലോസിനെ ശുശ്രൂഷിക്കുകയും ഒടുവിൽ സ്വയം രോഗിയായിത്തീരുകയും ചെയ്തു. രോഗിയായിത്തീർന്ന എപ്പഫ്രോദിത്തോസിനെ അപ്പോസ്തലൻ അയാൾ സുഖം പ്രാപിച്ചപ്പോൾ വിശ്രമത്തിനായി ഫിലിപ്യയിലേക്കു തിരികെ അയച്ചു. ഫിലിപ്യരോടുള്ള തന്റെ സ്നേഹത്തെയും കരുതലിനെയും വെളിവാക്കുന്നതിനായി അപ്പോസ്തലൻ കാരാഗൃഹത്തിൽ വച്ച് എഴുതിയ ഈ ലേഖനവും എപ്പഫ്രോദിത്തോസ് വശം കൊടുത്തയച്ചു. ഫിലിപ്പിയർക്കെഴുതിയ ലേഖനത്തിന്റെ പ്രത്യേകതകൾ:

**1) തർക്കങ്ങളും വാദങ്ങളുമില്ലാത്ത ലേഖനം**

വി. പൗലോസ് ഗലാത്യ, കൊരിന്ത്യസഭകൾക്കു ലേഖനമെഴുതിയപ്പോൾ തന്റെ എതിരാളികളുടെ തെറ്റായ വാദങ്ങളെ ഖണ്ഡിച്ചും തന്റെ അപ്പോസ്തലാധികാരത്തെ സ്ഥാപിച്ചും എഴുതുവാൻ നിർബന്ധിതനായി. എന്നാൽ ഫിലിപ്പിയർ അപ്പോസ്തലനെ ആരംഭം തൊട്ടു സ്നേഹിച്ചു വന്നു. തനിക്കു നേരിട്ട ആപത്തുകളിലും ആവശ്യങ്ങളിലും അവൻ സാമ്പത്തികമുൾപ്പെടെ പല സഹായങ്ങളും ചെയ്തു വന്നു. അതുകൊണ്ട് ഫിലിപ്പിയർക്കെഴുതിയ ലേഖനത്തിൽ അദ്ദേഹം അപ്പോസ്തലൻ എന്ന തന്റെ സ്ഥാനപ്പേർ ഉപയോഗിച്ചിട്ടില്ല. സ്നേഹിതരോടു സ്നേഹിതർ അന്യോന്യം സംസാരിക്കുന്നതുപോലെ എത്രയും സ്നേഹത്തോടും ആദരവോടും കൂടിയാണ് അവരോടു ബുദ്ധിയുപദേശിക്കുന്നത്. ദുരുപദേശങ്ങൾക്ക് അടിമപ്പെടാതെ ഒരിക്കൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്ന വിശ്വാസത്തെ അവർ ബലമായി പിടിച്ചുകൊണ്ടിരുന്നു. അപ്പോസ്തോലനു തന്റെ പ്രിയപ്പെട്ട ഫിലിപ്പിയ ക്രിസ്ത്യാനികളെ കഠിനമായി ശാസിക്കത്തക്ക തെറ്റുകൾ ഒന്നും അവരിൽ ഇല്ലായിരുന്നു. അതുകൊണ്ട് ഈ ലേഖനം തർക്കങ്ങളിൽ നിന്നും വാദങ്ങളിൽ നിന്നും ഒഴിഞ്ഞു നിന്നു എന്നു മാത്രമല്ല സമാധാനവും സന്തോഷവും നിറഞ്ഞ ഒന്നായിത്തീരുകയും ചെയ്തു.

**2) ക്രീസ്തീയ ഐക്യത്തിന്റെ ആവശ്യകതയെ ഓർമ്മിപ്പിക്കുന്നു.**

ഫിലിപ്പിയ സഭയുടെ നല്ല സൗന്ദര്യത്തെ കെടുത്തുന്ന ഒരു ചെറിയ കുറവു അവിടെ ഉണ്ടായിരുന്നു. കലഹത്തിന്റെ ലക്ഷണങ്ങൾ അങ്ങിങ്ങു കണ്ടു തുടങ്ങി. താൻ വലിയവൻ എന്നുള്ള അഹംഭാവത്തിന്റെ ഫലമായി സ്നേഹക്കുറവും ഭിന്നതയും എന്ന കൈപ്പായ വേർ സഭയിൽ മുഴച്ചുവന്നു. സഭയിലെ വഴക്കിന്റെ പ്രധാന കാരണക്കാരികൾ യുവോദ്യ എന്നും സുന്തുക എന്നും പേരുള്ള രണ്ടു സ്ത്രീകളായിരുന്നു. കലഹത്തിന്റെ തീ ആളിക്കത്തിക്കുന്നതിനു മുൻപ് അതണയ്ക്കാൻ പൗലോസ് അപ്പോസ്തോലൻ യത്നിച്ചു. ദുരഭിമാനവും ശാഠ്യതയുമുപേക്ഷിച്ച് പരിശുദ്ധാത്മാവിന്റെ ഐക്യതയിൽ ഏകചിന്തയുള്ളവരായി വർത്തിച്ചാൽ ഭിന്നതകൾ താനെ ഇല്ലാതാകുമെന്ന് അദ്ദേഹം അവരെ ബുദ്ധിയുപദേശിച്ചു. സൗമ്യതയും ഇണക്കവുമുള്ളവരായി അന്യോന്യം സ്നേഹിച്ചു കഴിയുന്ന വ്യക്തികളും സഭകളും മാത്രമേ ലോകത്ത് സാക്ഷ്യമുള്ളവയായിത്തീരുകയുള്ളൂ. യുവോദ്യയും സുന്തുകയും അപ്പോസ്തലന്റെ കാലഘട്ടത്തിലെ ഫിലിപ്പിയ സഭയിലെ രണ്ടു സ്ത്രീകളെന്നതിലുപരി ഇന്നും ക്രിസ്തീയ സഭകളിൽ നിറഞ്ഞു നിൽക്കുന്ന പ്രതീകങ്ങളാണ്. ക്രിസ്തീയ സഭ ദിവ്യസന്തോഷവും സമാധാനവും ശക്തിയും അനുഭവിച്ച് മുന്നോട്ടുപോകണമെങ്കിൽ യുവോദ്യമാരും സുന്തുകമാരും മത്സരം വെടിഞ്ഞ് യോജിച്ചു പോകണമെന്നുള്ളത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

**3. യേശുക്രിസ്തുവിനെ ഉയർത്തിക്കാട്ടുന്ന ലേഖനം**

ഇക്കാലത്ത് സുവിശേഷത്തെക്കാളുപരി സുവിശേഷം പറയുന്നയാളിനു പ്രാധാന്യം കൊടുക്കുന്ന തെറ്റായ ഒരു രീതി പല സഭകളിലും കണ്ടു വരുന്നു. അതുകൊണ്ടാണ് നാട്ടിൽ പലയിടത്തും ആൾ ദൈവങ്ങൾ അരങ്ങു വാഴുന്നത്. പൊയ്മുഖങ്ങൾ അഴിഞ്ഞു വീണപ്പോൾ ആൾ ദൈവങ്ങൾ വെറും ആൾക്കുരങ്ങുകളായി മാറുന്ന കാഴ്ച। വർത്തമാനകാല ചരിത്രത്തിന്റെ ഭാഗം മാത്രം. തന്റെ അരകെട്ടി യജമാനനു സേവ ചെയ്യുന്ന വെറും ഒരു ദാസൻ മാത്രമാണ് സുവിശേഷകൻ. വെറും നാല് അദ്ധ്യായങ്ങൾ മാത്രമുള്ള ഫിലിപ്പിയ ലേഖനത്തിൽ ക്രിസ്തു എന്ന പദം 37 പ്രാവശ്യം ഉപയോഗിക്കുന്നുണ്ട്. ഈ ലേഖനം വേദശാസ്ത്ര സംബന്ധമായും സഭാ സംബന്ധവു

*ശേഷം 30-ാം പേജിൽ*




## ഒരു ടിക്കറ്റും കുഞ്ഞിപ്പെങ്ങളും

സ്ക്കൂൾ വിടുന്ന നാലു മണി സമയം ബസ്റ്റോപ്പിൽ ഉത്സവ മേളം തന്നെയാണ്. വിവിധ സ്ഥാപനങ്ങളിലെ ജോലിക്കാരും, മറ്റു തൊഴിലാളികളും, പിന്നെ സ്ക്കൂൾ കുട്ടികളും.

അമ്മ വീട്ടിൽ നിന്ന് എന്നും കർശന നിർദ്ദേശം നല്കിയാണ് മനോജിനെ അയയ്ക്കുന്നത് "മിനിക്കുട്ടിയെ സൂക്ഷിച്ചു കൊണ്ടു വരണം".

മിനിക്കുട്ടിയും മനോജും കൈപിടിച്ചു നിയ്ക്കുകയാണ് ദൂരെ നിന്നു ബസ് പാഞ്ഞു വരുന്നു. സ്ക്കൂൾ കുട്ടികളെ കാണുമ്പോഴേ പ്രൈവറ്റ് ബസ് ഡ്രൈവർമാർക്ക് ഹാലിളികും. കാരണം അവരൊക്കെ 50 പൈസക്ക് യാത്ര ചെയ്യുന്നവരാണല്ലോ. ഇരമ്പിയെത്തിയ ബസ് യാത്രക്കാരെ തൊട്ടു-തൊട്ടില്ല എന്ന മട്ടിൽ ചവിട്ടി നിർത്തി.

"ഒരു തിരുമ്മു ചികിത്സയുടെ ഫലം കിട്ടും. ഇതിനിടയിൽ നിന്ന് ഇടി കൊണ്ടാൽ- നിന്നു കൊടുത്താൽ മതി അറിയാതെ അകത്ത് കടക്കാം..." ഒരു വിരുതയുടെ കമന്റ്.

ഫുട്ബോർഡിൽ 10-15 സാഹസികരെയും നിറച്ച് ബസ് മുന്നോട്ടെടുത്തു. ഒരു കളരിയഭ്യാസിയുടെ മെയ് വഴക്കത്തോടെ കണ്ടക്ടർ വരുന്നുണ്ട്. ചിലപ്പോൾ വീട്ടിനുള്ളിൽ കയറിവരുന്ന 'ഞൂഴൽ' എന്ന പ്രാണിയെ ഓർത്തു പോകും ഇയാളെ കാണുമ്പോൾ.

"അച്ചാച്ചാ ടിക്കറ്റെടുക്കണേ കൊഴപ്പമുണ്ടാക്കരുതേ". മിനിക്കുട്ടി പതിയെ ചിണുങ്ങി.

"മിണ്ടാതെ നിക്കു പെണ്ണേ" മനോജ് ഗൗരവത്തിലായി.

ഒരല്പം സ്വകാര്യം പറയട്ടെ. മനോജ് ഒരു ടിക്കറ്റേ എടുക്കാറുള്ളു അത് മിനിക്കുട്ടിക്കു നല്കുകയും ചെയ്യും. മിനിക്കുട്ടിയുടെ കയ്യിൽ ടിക്കറ്റുണ്ട് നോ പ്രോബ്ലം

പ്രിയപ്പെട്ട കൂട്ടുകാരേ,

നമ്മുടെ ജീവിതത്തിൽ വേദപുസ്തക പാരായണത്തിന് സമയം വേർതിരിക്കേണ്ടത് അത്യാവശ്യമാണ്. സ്ക്കൂളിൽ നാം അഭ്യസിക്കുന്ന ചരിത്രവും സാമൂഹ്യ പാഠവും ഗണിതവുമൊക്കെ നമ്മെ ബുദ്ധിപരമായി വളർത്തുമെങ്കിലും നമ്മുടെ അകത്തെ മനുഷ്യനെ അടുത്തറിയുവാൻ സഹായിക്കുന്ന വിചാരങ്ങളാണ് വേദപുസ്തകത്തിലുള്ളത്.

നമ്മുടെ ഭവനങ്ങളിൽ സന്ധ്യാനമസ്ക്കാരങ്ങൾ നടത്തുമ്പോൾ വേദപുസ്തകം പാരായണം ചെയ്യാറുണ്ടെങ്കിലും ഒരു പഠന മാധ്യമം എന്ന നിലയിൽക്കൂടി ഇത് വായിക്കേണ്ടതാണ്.

എന്നുവച്ചാൽ ആവർത്തിച്ച് വാക്യങ്ങൾ വായിക്കുകയും സംശയങ്ങൾ എഴുതുകയും അടയാളപ്പെടുത്തുകയും ചെയ്യാവുന്ന ഒരു പാഠഭാഗം കൂടിയാകണം ബൈബിൾ.

നമ്മുടെ സഭ പിന്തുടരുന്ന വിശ്വാസ സത്യങ്ങൾ ഉൾക്കൊള്ളുന്ന ഒരു വിശുദ്ധ ഗ്രന്ഥമെന്ന നിലയിൽ സംശയം കൂടാതെ അത് അറിയുവാൻ നമുക്ക് കഴിയണം. ഓരോ അദ്ധ്യായവും വായിച്ച് വിലയിരുത്തുവാനും വിഭജിക്കുവാനും ശ്രമിക്കുക. ഉദാഹരണത്തിന് ആദ്യപുസ്തകമായ വി. മത്തായിശ്ലീഹായുടെ ഒരു വിഭജനം നൽകുന്നു.

വംശാവലി, തിരു ജനനം, ഗിരിപ്രഭാഷണം, അത്ഭുതങ്ങൾ, പ്രേക്ഷിത പ്രവർത്തനങ്ങൾ, ദൈവരാജ്യ ഉപമകൾ, യെറുശലേം

ഒരല്പം സ്വകാര്യം പറയട്ടെ. മനോജ് ഒരു ടിക്കറ്റേ എടുക്കാറുള്ളു; അത് മിനിക്കു

ട്ടിക്കു നല്കുകയും ചെയ്യും. മിനിക്കുട്ടിയുടെ കയ്യിൽ ടിക്കറ്റുമുണ്ട് നോ പ്ലോബ്ലം അഥവാ മനോജിനോട് ടിക്കറ്റ് ചോദിച്ചാൽ. ഞാനെടുത്തിരുന്നല്ലോ... എന്ന മറുപടി കിട്ടും. 'ശരിയാണ്' കണ്ടക്ടർ ആലോചിച്ചു നോക്കും അവൻ ടിക്കറ്റെടുത്തതാണ്. മനോജിന് 50 പൈസ എന്നും മിച്ചം.

അന്നും കഥ അങ്ങനെ പോയി.

തിരക്കൊഴിഞ്ഞു ഇറങ്ങിയ മിനിക്കുട്ടി താഴെ വീണു കിടന്ന ആരുടെയോ 5 രൂപ ത്തുട്ട് ബസിന്റെ 'ഉടയവൻ' എന്ന് നാം കരുതുന്ന കണ്ടക്ടറെ ഏല്പിച്ചു.

ഒരു നന്ദി വാക്കു പോലും പറയാതെ അയാളതു വാങ്ങി പോക്കറ്റിലിട്ടു.

"നിനക്കു വേറെ പണി ഇല്ലായിരുന്നോ ഹും! 5 രൂപ വെറുതേ കളഞ്ഞു". മിനിക്കുട്ടി യുടെ കൈത്തണ്ടയിൽ ഒരു നല്ല നുള്ളു നല്കിക്കൊണ്ട് മനോജ് പറഞ്ഞു.

ഒന്നും മിണ്ടാതെ വയൽ വരമ്പിലൂടെ സഞ്ചിയും തൂക്കി ഇരുവരും നടക്കുമ്പോൾ മനോജ് തുള്ളിച്ചാടിക്കരഞ്ഞു അയ്യോ അമ്മേ...

മിനിക്കുട്ടി പേടിച്ചരണ്ടു എന്തു പറ്റി അച്ചാച്ചാ....

"എടീ 2 ആഴ്ച മുഴുവൻ ഞാൻ ബസിനു കൊടുക്കാതെ മാറ്റി വച്ചിരുന്ന 5 രൂപ യാടീ കളഞ്ഞു പോയത്. അമ്മേ... എന്റെ സേവിംഗ്സ് പോയി..."

"അർഹിക്കാത്തത് വെച്ചേക്കരുത് എന് അമ്മ പറഞ്ഞ് കേട്ടിട്ടില്ലേ... ഓർത്തോ" ... മിനിക്കുട്ടി ഗൗരവത്തിലായി.

– ഫാ. തോമസ് പി. മുകളിൽ.



വംശാവലി, തിരു ജനനം, ഗിരിപ്രഭാഷണം, അത്ഭുതങ്ങൾ,

പ്രേക്ഷിത പ്രവർത്തനങ്ങൾ, ദൈവരാജ്യ ഉപമകൾ, യെറുശലേം യാത്ര, പ്രബോധനങ്ങൾ മരണവും പുനരുത്ഥാനവും.

ഇത് ലളിതമായ ഒരു വായനമാത്രം, കൂടുതൽ വായിച്ച് വേദപുസ്തകം ആഴത്തിൽ ഗ്രഹിക്കുവാൻ ദൈവം അനുഗ്രഹിക്കട്ടെ.

ആശംസകളോടെ,

നിങ്ങളുടെ തരകനച്ചൻ.

## നിങ്ങൾക്കറിയാമോ...



### കമ്മീസ് (കമ്മീശ്)

അകക്കുപ്പായത്തിനെ സൂചിപ്പിക്കാൻ ഹിന്ദിയിലും അറബിയിലും ഉപയോഗിക്കുന്ന പദം. യഹൂദന്മാരുടെ വേഷവിധാനത്തിൽ ഇതുൾപ്പെട്ടിരുന്നു. യേശുക്രിസ്തു അകത്ത് കമ്മീസും പുറത്ത് പുറം കുപ്പായവും ധരിച്ചിരുന്നു. ഇടയ്ക്കെപ്പോഴോ ഇത് സ്ത്രീകളുടെ വസ്ത്രവിഭാഗത്തിൽ കയറിപ്പറ്റി, കമ്മീസും ചുരിദാറുമായി. ഇന്ന് പരക്കെ ഉപയോഗിക്കുന്ന ആംഗ്ലിക്കൻ കുപ്പായത്തിന് (കാസക്ക്) പകരം സഭയിലെ എല്ലാ വൈദികരും ആദിമകാലം മുതൽ ഉപയോഗിച്ചിരുന്നത് കമ്മീസ് ആയിരുന്നു.

**വചനപാത...**

ധനവാനാകേണ്ടതിന് പണിപ്പെടരുത്; അതിനായി ഉള്ള ബുദ്ധി വിട്ടുകളക.

(സദൃ. 23:4)

## MATRIMONIAL

Orthodox parents invite proposal for their daughter (fair, 24 yrs, B.tech+MBA, working in chennai firm.) Parents of Orthodox/Jacobite boys with clean habits below 27 yrs (preferably) MBA/CA/B.E., B.tech/Doctors)

*Respond to:*

**0481-2341567, 2562696**

**E-mail-geogy-philip@hotmail.com**

## MATRIMONIAL

Orthodox parents of ancient and reputed family invite proposals for their son, 27/175, MCA, software engineer in Technopark, Tvm, from God fearing, fair and beautiful. Respond with details.

**Email: amalex85@gmail.com**

**PH: 9447019084 and 9496105689**

## MATRIMONIAL

Aristocaratic Orthodox priest invite proposal for thier God fearing, fair, clean habits, daughter 27 years old/5'2", U.S. citizen, M.A. (Public Administration) employed in NY State hospital. Proposals invited from Orthodox (Deacon, God fearing individuals). Please e-mail recent photograph with details

**Eldho747@yahoo.com or**

**call- 718 648 8172 (USA)**



## പള്ളി നർമ്മങ്ങൾ

### അങ്ങനെയും ഒരാന്റി

ഒ.വി.ബി.എസ്. കുട്ടികളുമായി വിനോദയാത്ര (സർക്കുലർ പ്രകാരം അനുവദനീയമല്ലെങ്കിലും) നടത്തിയവർ ശംഖുമുഖത്ത് അല്പസമയം ചെലവഴിച്ചു.

കടപ്പുറത്ത് കാനായി കുഞ്ഞിരാമന്റെ ശില്പ വൈദഗ്ദ്ധ്യം നഗ്നയായി നീണ്ടു നിവർന്നു കിടക്കുന്നു.

വിജ്ഞാന ദാഹികളായ അനൂപും ബിനുവും ഓടി സാറാമ്മ ടീച്ചറെ സമീപിക്കുന്നു...

ടീച്ചറേ ടീച്ചറേ അതാരാ.... ആ കിടക്കുന്നേ? ടീച്ചർക്കും പെട്ടെന്ന് ഉത്തരം മുട്ടിപ്പോയി.

ആഹ് അത്.... അതൊരാന്റിയാ.... പോയി മണല് വാരിക്കളിക്ക് പിള്ളേരേ....

(സർക്കുലർ തെറ്റിച്ച് ടൂർ നടത്തിയതിന് അനുഭവിച്ചോ എന്ന് മറുപക്ഷം)

* * * * *

### 'റൂസോ' വിവാദം

"മക്കളേ... നിക്കാൻ വയ്യ എന്നെ ഒന്നു വിട്"

"ഞങ്ങൾ ഒ.വി.ബി.എസ്. കുട്ടികൾ 'റൂസോ' പ്രാപിക്കുവാൻ നിക്കുവാ, അമ്മച്ചി ടീച്ചറേ ഒന്നു കണ്ടു നോക്ക്"

"ടീച്ചറേ.... എനിക്ക് പെട്ടെന്നൊരു റൂസോ..."

"എന്റമ്മച്ചി പത്തു നൂറ് പിള്ളേർ 'റൂസോ' പ്രാപിക്കുവാൻ നിക്കുന്നത് കണ്ടില്ലേ ഞങ്ങള് ടീച്ചർമാര് എന്തോ ചെയ്യാനാ", ടീച്ചർമാർ കൈയ്യൊഴിഞ്ഞു.

കറുത്ത കുപ്പായമിട്ടു നിന്ന അച്ചന്റെ മുഖമിരുണ്ടു ആരാ മത്തായിച്ചാ ബഹളമുണ്ടാക്കുന്നത്

"അച്ചോ കുട്ടികള് 'റൂസോ' പ്രാപിക്കുന്നതിനിടയിൽ ഒരമ്മച്ചി തള്ളിക്കേറുന്നതാ..." കപ്യാർ പരാതി പറഞ്ഞു.

"ഇന്നത്തെക്കാര്യം അമ്മച്ചിക്കറിയില്ലേ പിള്ളേർ 'റൂസോ' പ്രാപിച്ചിട്ടു മതി ബാക്കിയുള്ളവർ. അല്ല പിന്നെ." അച്ചൻ പറഞ്ഞു നിർത്തി.

ഹൂസോയോ എന്ന പാപപരിഹാര പ്രാർത്ഥന അങ്ങനെ ഇന്നും പല പേരുകളിൽ വിലസുകയാണ്.



ലേഖനം

പി. തോമസ്, പിറവം

# ബെയിലി ബൈബിളിന്റെ




മലയാളത്തിലേക്ക് രണ്ടാമതായി നടന്ന ബൈബിൾ പരിഭാഷ.

കേരളത്തിലെ ലൈബ്രറികളിൽ ചുരുക്കം ചിലയിടത്തുമാത്രം കണ്ടേക്കാവുന്ന പുതിയ നിയമത്തിന്റെ ലണ്ടനിൽ അച്ചടിച്ച ഒരു പുസ്തകമുണ്ട്. ആംഗ്ലിക്കൻ മിഷനറിമാരായ ബഞ്ചമിൻ ബെയിലി 1829-ൽ കോട്ടയത്തു അച്ചടിച്ച് പ്രസിദ്ധീകരിച്ച ആദ്യത്തെ മലയാള വേദപുസ്തകത്തിന്റെ രണ്ടാം പതിപ്പാണിത്. ലണ്ടനിലെ കിങ്സ് കോളജ് ലൈബ്രറിയിൽ ഈ പുസ്തകം കണ്ടതായി റവ. ഫാ. അബ്രഹാം തോമസ് ഈയിടെ അറിയിച്ചു. ബൈബിൾ തർജ്ജമയുടെയും മലയാള ഭാഷയുടെയും പുരോഗമന ചിത്രം മനസ്സിലാക്കുവാൻ ഉതകുന്ന ഒന്നാണ് ഈ പുസ്തകം.

നവീകരണ ഉപദേശങ്ങൾ പിൽക്കാല ബൈബിൾ പരിഭാഷകളിൽ വിദഗ്ദമായി ഉപയോഗിച്ചു എന്നത് പകൽപോലെ വ്യക്തം

'നമ്മുടെ കർത്താവും രക്ഷിതാവുമായ യേശുക്രിസ്തുവിന്റെ പുതിയ നിയമം മലയാളഭാഷയിൽ പരിഭാഷപ്പെത രണ്ടാം അച്ചടിപ്പ ലൊന്തൊൻ നഗരത്തിൽ ബ്രിത്തിഷ എന്നും പരദെശമെന്നുമുള്ള ബൈബെൽ സൊസൈയിട്ടിക്കു വെണ്ടി അച്ചടിക്കപ്പെട്ടത മെശിഹാസംവത്സരം 1834' എന്ന ശീർഷകത്തിൽ പ്രസിദ്ധീകരിച്ച ഈ മലയാളം പുതിയ നിയമത്തിന്റെ ഒന്നാം ഭാഗത്തിൽ നാലു സുവിശേഷങ്ങളും അപ്പൊസ്തൊലന്മാരുടെ നടപ്പുകളും ഉൾക്കൊള്ളുന്നു. ഈ പുസ്തകത്തിന്റെ ഇംഗ്ലീഷ് ടൈറ്റിൽ പേജ് ഇപ്രകാരമാണ്. The New Testament of our Saviour jesus Christ. Translated into the Malayalam Lanugage. First Part. Containing the four Gospels and the Acts of the Apostles. Second edition. London: Printed for the British and Foreign Bible Society. by R. Crown, Temple bar. 1834.

21X13.5 c.m. അളവിൽ 368 പേജുണ്ട് ഗ്രന്ഥത്തിന്. മലയാളം കൊണ്ട് അച്ചടിച്ചിരിക്കുന്നു. ശീർഷകങ്ങൾക്കും അദ്ധ്യായാരംഭത്തിലുള്ള ഉപശീർഷ

കങ്ങൾക്കും പഠനത്തിനും ഒരേ വലുപ്പമുള്ള അക്ഷരങ്ങളേയുള്ളു. മാർജിനിലാണ് വാക്യനമ്പരുകൾ. ചന്ദ്രക്കലെ ഉപയോഗിച്ചിട്ടില്ല. അന്ന് അത് ഉപയോഗത്തിൽ വന്നിരുന്നില്ലല്ലോ. ഇന്ന് ഉപയോഗത്തിലുള്ള 1914 ലെ സത്യവേദപുസ്തകത്തിൽ പോലും അത് അപൂർവ്വമെന്ന് ഓർക്കാം. അതുകൊണ്ട് 'പരിഭാഷപ്പെട്ടത്', 'അച്ചടിക്കപ്പെട്ടത്' എന്നിങ്ങനയേ ഇതിൽ കാണുവാനാകു. വ്യഞ്ജനങ്ങളുടെ ദീർഘ ഏകാരങ്ങളും ഓ കാരങ്ങളും ഉപയോഗിച്ചിട്ടില്ല. 'യെശുക്രിസ്തു', 'പരദെശം', വെണ്ടി' എന്നിങ്ങനെ ശീർഷകത്തിൽ തന്നെ കാണുന്നവ ഉദാഹരണം. ഇന്നത്തെ വായനക്കാരൻ ഇതിൽ 'സാത്താനെ ഇവിടെനിന്നു പൊക' എന്നു കാണുന്നത് സാത്താനേ ഇവടെനിന്ന് പോക എന്നു മനസ്സിലാക്കണം. ഈ എന്ന അക്ഷരം പഴയ രീതിയിൽ 'ഠരം' എന്നു കാണാം. പൂർണ്ണ വിരാമ ചിഹ്നവും മറ്റു ചിഹ്നങ്ങളും ഉപയോഗിച്ചിട്ടില്ല. എന്നാൽ വേദവാക്യങ്ങൾക്കൊടുവിലും മറ്റും നക്ഷത്ര ചിഹ്നം (*) കാണുന്നു.

പല ഗ്രീക്കുപദങ്ങളും അങ്ങനെ തന്നെ ലിപിമാറ്റി ചേർത്തതായി കാണാം. സത്യവേദപുസ്തകത്തിൽ ഈ പദങ്ങളുടെ സ്ഥാനത്ത് മലയാള സംസ്കൃത വാക്കുകളാണ്. ബപ്തിസ്ത (സ്നാപകൻ) ബപ്തിസ്മ (സ്നാനം) എപ്പിസ്ക്കോപ്പ (അദ്ധ്യക്ഷൻ) എവൻഗെലിയോൻ (സുവിശേഷം) മാർത്തൂർ (സാക്ഷി) എന്നിവ ഉദാഹരണം. സുറിയാനി സഭാംഗങ്ങൾ ഉപയോഗിച്ചു പരിചിതമായിരുന്ന ഇത്തരം പദങ്ങൾ എന്തെങ്കിലും ഗൂഢലക്ഷ്യത്തിലാണോ പിന്നിടു നടന്ന വേദപുസ്തക പരിഷ്കരണത്തിൽ മാറ്റിയതെന്ന് സംശയിക്കാം.

സ്ഥലനാമങ്ങൾ വ്യക്തിനാമങ്ങൾ മുതലായവ ഇന്നു കാണുന്ന പോലെയല്ല ഇതിൽ കാണപ്പെടുന്നത്. എറൊദെസ (ഹെറോദാ) യെറുശലെം (യേരുശലേം) യൊന (യോന) ലെബി (ലേവി) പറിശന്മാർ (പരീശന്മാർ) സാദൊക്കയക്കാർ (സാദുക്യർ), ബെതാനി (ബഥാനിയ) ബെതപാഗ, ബെതപ്പാഗെ (ബേത്ത്ഫഗ) സിയൊൻ (സീയോൻ) ഗതസെമാനെ (ഗെത്ത്ശെമന) മഗ്ദലെനെ (മഗ്ദലന) എന്നിവ ഉദാഹരണം).

ഇതിൽ കാണുന്ന മലയാള പദങ്ങളുടെ അക്ഷര വിന്യാസം ഇന്നത്തെ നോട്ടത്തിൽ തെറ്റാണ്. ഉദാഹരണത്തിന് മ്ലെച്ശാത്മാവ (അശുദ്ധാത്മാവ്) മ്ലെച്ശത (മ്ലേച്ഛത) തുച്ശിക്കുക (തുച്ഛിക്കുക) ഇച്ശ (ഇച്ഛ) മുളം (മുഴം) പടവിൽ (പടകിൽ) ഇനിക്ക (എനിക്ക്) എഴുനീറ്റ (എഴുന്നേറ്റ്) മിഴുങ്ങുക (വിഴുങ്ങുക) കവുണ വീണ് (കമഴ്ന്നു വീണ്) നിമിർന്ന (നിവർന്ന്) വഹിയാതെ (വയ്യാതെ) ഉപൊഷിക്കുക (ഉപവസിക്കുക) പങ്തി (പന്തി) മുതലായവ ഇതിൽ കാണാം.

സന്യാസികൾ (ഷണ്ഡന്മാർ) അസംഗതി (യാദൃശ്ചികം) പകുതി ചെയ്യുന്നവൻ (ഭാഗം ചെയ്യുന്നവൻ) പരിഗ്രഹിക്കുക (സ്വീകരിക്കുക) പരിഗ്രഹിപ്പാൻ (കേൾപ്പാൻ) ഇറവരി (തലവരി) യത്നദിവസം (ഒരുക്കനാൾ മത്താ. 27:62, മർക്കോ. 15:42) വാഴുവിൻ (നിങ്ങൾക്കു വന്ദനം മത്താ. 28:9) ഈറം (നനവ്) കല്മ (പാറ) വിചാരിച്ചു (രക്ഷചെയ്തു ലൂക്കോ. 10:34) നിശിഭൊജനം (അത്താഴം) കൊറടാവു (ചമ്മട്ടി) ഒറപ്പുഴ (പുഴു) ഉപാസിപ്പാൻ (നമസ്ക്കരിപ്പാൻ) യൊഗക്കെട്ട (കൂട്ടുകെട്ട്) വിടുതിസ്ഥലം (പാർപ്പിടം?) കല്യാണസ്ത്രീ (മണവാട്ടി) സത്യവന്ദനക്കാർ (സത്യ നമസ്ക്കാരികൾ) അന്യൊന്യത (കൂട്ടായ്മ) മറുത്തപറയും (തള്ളിപ്പറയും) സ്വചരതപ്പെടുക (സൗഖ്യമാകുക) സ്വസ്ഥം (സൗഖ്യം) ചിന്നപ്പെടുക (ചൊരിയുക) കൊണ്ടു (വാങ്ങി) അപാന (മലദ്വാരം) ഇങ്ങനെ ചില പ്രയോഗങ്ങളും കാണുവാനാകും. ഇതിൽ ശെലോത്തെസായ ശീമോൻ (എരിവുകാരനായ അ.പ്ര. 1:13), ഉപാദ്ധ്യയന്മാർ (ശാസ്ത്രിമാർ) ദൈവസഭ (പള്ളി) നഹമാൻ (നയമാൻ) എന്നൊക്കെയാണ് ചേർത്തിരിക്കുന്നത്.

ഭാഷയുടെ പ്രത്യേകത സൂചിപ്പിക്കുവാൻ മത്താ. സുവിശേഷത്തിലെ കർത്തൃപ്രാർത്ഥന ഉദ്ധരിക്കാം. ഞങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവെ നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണമെ * നിന്റെ രാജ്യം വരെണമെ സ്വർഗ്ഗത്തിലെ പൊലെ ഭൂമിയിലും നിന്റെ ഇഷ്ടം ചെയ്യപ്പെടെണമെ * ഞങ്ങൾക്ക ദിനംപ്രതിയുള്ള അപ്പം ഇന്ന ഞങ്ങൾക്ക തെരെണമെ * ഞങ്ങളുടെ നെരെ കുറ്റം ചെയ്യുന്നവരോടു ഞങ്ങൾ ക്ഷമിക്കുന്നതുപോലെ ഞങ്ങളുടെ കുറ്റങ്ങളെ ഞങ്ങളോടും ക്ഷമിക്കണമെ * ഞങ്ങളെ പരീക്ഷയിലേക്ക അകപ്പെടുത്താതെ ഞങ്ങളെ ദൊഷത്തിൽ നിന്ന രക്ഷിക്കുകയും ചെയ്യണമെ രാജ്യവും ശക്തിയും മഹത്വവും എന്നെക്കും നിനക്കുള്ളതല്ലൊ ആകുന്നത ആമെൻ*

ഇംഗ്ലീഷ് വേദപുസ്തകത്തിലെ വാക്കുകൾ കഴിയുന്നത്ര തത്തുല്യപദങ്ങളാൽ പരിഭാഷ ചെയ്യുവാനുള്ള ശ്രമം നടത്തിയിട്ടുണ്ട്.

ലൂക്കോ. 1:35-ൽ നിന്നിൽ നിന്ന ജനിപ്പാനിരിക്കുന്ന പരിശുദ്ധവസ്തു ദൈവത്തിന്റെ പുത്രൻ എന്ന വിളിക്കപ്പെടും. holy thing (King James Version) എന്നതാണ് പരിശുദ്ധ വസ്തു (വിശുദ്ധ പ്രജ).

കർത്താവാകുന്നു എന്ന ശിമൊൻ പത്രൊസ കെട്ടപ്പോൾ (താൻ നഗ്നനായിരിക്കകൊണ്ട) തന്റെ മാത്സിക വസ്ത്രം ചുറ്റികെട്ടി കടലിലെക്ക ചാടി. (യോഹ. 21:7) fishers coat എന്നതിനുള്ള തർജ്ജമയാണ് മാത്സിക വസ്ത്രം. സത്യ വേദപുസ്തകത്തിൽ അങ്കി എന്നാണല്ലോ.

പരിഭാഷയ്ക്ക് ചില സവിശേഷതകൾ ഉണ്ട്. മത്താ. 5:3-ൽ ആത്മാവിൽ സാധുക്കളായവർ ഭാഗ്യവാന്മാർ എന്നാണുള്ളത്. ദരിദ്രർ എന്നാണല്ലോ സാധാരണ കാണുന്ന തർജ്ജമ.

മത്താ. 15:17-ൽ വയറ്റിലെക്ക ചെന്ന പിന്നെ അപാന വഴിയായി പുറത്തു പോകുന്നു എന്നു കാണാം. (വയറ്റിൽ ചെന്നിട്ടു മറപ്പുരയിൽ പോകുന്നു എന്നാണ് സത്യവേദപുസ്തകത്തിൽ. മർക്കോ. 7:19-ലും ഇപ്രകാരം തന്നെ.)

സക്കായിയെ ബദ്ധപ്പെട്ട ഇറങ്ങിവരിക (ലൂക്കോ. 19:5) എന്നതിന് വേഗം ഇറങ്ങിവാ എന്നാണ് സത്യവേദപുസ്തകത്തിൽ.

നിന്റെ വിശ്വാസം നിന്നെ സൗഖ്യമാക്കി എന്ന് മർക്കോ. 10:52-ൽ കാണാം. made thee whole (king James Version) എന്നതിന്റെ മൂലത്തോട് യോജിക്കുന്ന ഈ ശരിയായ



"അവൾ അവളുടെ പ്രഥമ പുത്രനെ പ്രസവിക്കുവോളത്തിന്ന അവൻ അവളെ അറിയാതെയുമിരുന്നു" എന്നാണ് കാണുന്നത്. മൂലത്തോട് വിശ്വസ്തമാണ് ഈ പരിഭാഷ. അറിഞ്ഞില്ല എന്ന് മതിയാകുന്നിടത്ത് 'പരിഗ്രഹിച്ചില്ല' എന്ന് പുതിയ പരിഭാഷയിൽ ചേർത്തപ്പോളുണ്ടായ അർത്ഥം എത്രമാത്രം വ്യത്യാസപ്പെട്ടിരിക്കുന്നു.

പരിഭാഷ ഇന്നത്തെ സത്യവേദപുസ്തകത്തിൽ ഇല്ല; രക്ഷിച്ചിരിക്കുന്നു എന്നാണ് ഉള്ളത്.

ലൂക്കൊ. 10:24-ൽ നല്ല ശമരിയാക്കാരൻ മുറിവേറ്റവനെ തന്റെ സ്വന്ത മൃഗത്തിന്മേൽ കയറ്റി (വാഹനത്തിൽ എന്നല്ല) എന്ന് മൂലത്തിലുള്ളതുപോലെ തന്നെ ഇതിൽ പ്രയോഗിച്ചിരിക്കുന്നു.

ലൂക്കോ. 19:30-ൽ ഒരുത്തനും ഒരുനാളും കേറിട്ടില്ലാത്ത ഒരു കഴുതആൺകുട്ടി എന്നാണ് ഉള്ളത്. സത്യവേദപുസ്തകത്തിൽ കഴുതക്കുട്ടി എന്നതല്ലാതെ ആണോ പെണ്ണോ എന്ന് സൂചനയില്ല. ഇംഗ്ലീഷിൽ Colt എന്നാണല്ലോ.

മർക്കോ. 9:29-ൽ പ്രാർത്ഥനയാലും ഉപവാസത്താലും അല്ലാതെ മറ്റൊന്നിനാലും ഈ ജാതി പുറപ്പെട്ടുവരുവാൻ കഴിയുന്നതല്ല എന്ന് കാണാം. ഇവിടെ സത്യ വേദപുസ്തകത്തിൽ ഉപവാസത്താലും എന്ന പദം നീക്കം ചെയ്തിരിക്കുന്നു. അതിന്റെ തർജ്ജമയ്ക്ക് ആധാരമാക്കിയ ഇംഗ്ലീഷ് ബൈബിളിൽ ഉപവാസം (fasting) എന്നുണ്ട്. ഇത് പ്രത്യേക താത്പ്പര്യത്തിൽ ഒഴിവാക്കിയതാകാം.

അപ്പൊ. നടപ്പുകൾ 8:23-ൽ പരിശുദ്ധാത്മാവിന്റെ ദാനം ദ്രവ്യംകൊണ്ട് സമ്പാദിക്കുവാൻ തുനിഞ്ഞ ശീമോനോട് പത്രോസ് പറഞ്ഞത്, നീ കയ്പുള്ള പിത്തത്തിലും അവനീതിയുടെ കെട്ടിലും ഇരിക്കുന്നു എന്നാണ്. സത്യവേദപുസ്തകത്തിൽ കയ്പുള്ള പകയിലും അനീതിയുടെ ബന്ധനത്തിലും ഇരിക്കുന്നു എന്നും.

നിന്റെ മാർത്തുറായ സ്തെഫാനൊസിന്റെ രക്തം ചിന്നപ്പെട്ടപ്പോൾ (അ. പ്ര. 22:20) എന്ന് ഇതിൽ കാണുന്നത് സത്യവേദപുസ്തകത്തിൽ സാക്ഷിയായ സ്തെഫാനൊസ് എന്നാണ്. ഇവിടെ martyer എന്നത് ലിപി മാറ്റം ചെയ്ത് ഉപയോഗിച്ചിരിക്കുന്നു.

യോഹ. 2:4-ൽ യെശു അവളോടു സ്ത്രീയെ ഇനിക്കും നിനക്കും എന്ത എന്റെ സമയം ഇനിയും വന്നില്ല എന്ന പറയുന്നു എന്നാണുള്ളത്. പിൽക്കാലത്ത് പരിഷ്കരിക്കപ്പെട്ട സത്യവേദപുസ്തകത്തിൽ എനിക്കും നിനക്കും തമ്മിൽ എന്തു? എന്നു കാണുന്നല്ലോ. തമ്മിൽ എന്ന പദം ബൈബിൾ സൊസൈറ്റി പ്രസിദ്ധീകരിക്കുന്ന ഇതര ഭാഷകളിലെ ബൈബിളിലോ പരിഭാഷയ്ക്ക് ആധാരമാക്കിയ ഇംഗ്ലീഷ് ബൈബിളിലോ കാണുന്നില്ല. അങ്ങനെ ചേർത്തതിൽ ദുരുദ്ദേശം ആരോപിക്കാവുന്നതാണ്.

ലൂക്കൊ. 11:27,28. നിന്നെ ചുമന്ന ഗർഭപാത്രവും നീ കുടിച്ച മുലകളും ഭാഗ്യമുള്ളവ എന്ന ശബ്ദമിട്ട പറഞ്ഞു. എന്നാറെ അവൻ ദൈവത്തിന്റെവചനം കേട്ട അതു കാത്തുകൊള്ളുന്നവരല്ലോ അധികമായി ഭാഗ്യവാന്മാർ എന്ന പറഞ്ഞു. സത്യവേദപുസ്തകത്തിൽ, അതിന് അവൻ: അല്ല, ദൈവത്തിന്റെ വചനം കേട്ട് പ്രമാണിക്കുന്നവരത്രേ ഭാഗ്യവാന്മാർ എന്നാണ്. തർജ്ജമയ്ക്ക് ആധാരമാക്കിയ ഇംഗ്ലീഷ് വേദപുസ്തകത്തിൽ അല്ല എന്നതില്ലാത്തതിനാൽ, അല്ല എന്ന പദം ദുരുദ്ദേശത്തോടെ കൂട്ടിച്ചേർത്തതായി ആരോപിക്കാം.

അപ്പൊ.നടപ്പുകൾ 2:42-ൽ പിന്നെ അവർ അപ്പൊസ്തൊലന്മാരുടെ ഉപദെശത്തിലും അന്ന്യോന്യതയിലും അപ്പം മുറിക്കുന്നതിലും പ്രാർത്ഥനകളിലും സ്ഥിരപ്പെട്ടിരുന്നു എന്നാണുള്ളത്. അന്ന്യോന്യത എന്ന പ്രയോഗം മൂലഭാഷയിലെ കൊയ്നോണിയയുടെ (കൂട്ടായ്മ, സംബന്ധം) പരിഭാഷയാണ്. മനുഷ്യനും മനുഷ്യനും ദൈവവും മനുഷ്യനും തമ്മിലുള്ള ഏറ്റവും തീവ്രമായ ബന്ധത്തെ സൂചിപ്പിക്കുന്ന കൊയിനോണിയായ്ക്ക് തത്തുല്യമായ പദം കണ്ടെത്തുക എളുപ്പമല്ല. എന്നാലും കൂട്ടായ്മ ആശയപൂർണ്ണത തരുന്നില്ല. കൂട്ടുള്ള അവസ്ഥ എന്ന ആശയത്തിലാകാം കൂട്ടായ്മ എന്ന പ്രയോഗം. പക്ഷെ ഇല്ലാത്ത അവസ്ഥയ്ക്ക് ഇല്ലായ്മ എന്നതുപോലെയല്ലേ കൂട്ടായ്മ എന്നു തോന്നാം. devoted എന്നതിനു പ്രകാരം സ്ഥിരപ്പെട്ടിരുന്നു എന്ന് ഉപയോഗിച്ചത് കൂടുതൽ അർത്ഥവ്യാപ്തി തരുന്നുണ്ട്. സത്യവേദപുസ്തകത്തിൽ അപ്പോസ്തോലന്മാരുടെ ഉപദേശം കേട്ടും കൂട്ടായ്മ ആചരിച്ചും അപ്പം നുറുക്കിയും പ്രാർത്ഥന കഴിച്ചും പോന്നു എന്നാണ്. പോന്നു എന്ന പ്രയോഗം സ്ഥിരപ്പെട്ടിരുന്നു എന്നതിനെക്കാൾ എത്രയോ ലഘുവാണ്.

അപ്പൊ. നടപ്പുകൾ 20:28-ൽ തന്റെ സഭയെ മെയ്പാനായിട്ട പരിശുദ്ധാത്മ എതിൻമെൽ നിങ്ങളെ മെൽവിചാരകരാക്കി വെച്ചിരിക്കുന്നുവൊ ആ ആട്ടുക്കൂട്ടത്തെ എല്ലാറ്റിനെയും സൂക്ഷിച്ചു കൊൾവിൻ എന്നാണ്. സത്യവേദപുസ്തകത്തിൽ നിങ്ങളെ അദ്ധ്യക്ഷരാക്കിവച്ച എന്നാണ് പ്രയോഗം. അദ്ധ്യക്ഷൻ എന്ന സംസ്കൃതപദത്തിന് ശരിക്കും ഗ്രീക്കിലെ എപ്പിസ്ക്കോപ്പ എന്നതിനുള്ളതുപോലെ മേൽവിചാരകൻ എന്നുതന്നെയാണ് അർത്ഥം. മേൽ വിചാരകൻ എന്ന പദത്തിന് കുറെക്കൂടി ആശയപുഷ്ടിയും ലാളിത്യവും ഉണ്ട്. അത് തോന്നിപ്പിക്കാതെയിരിക്കുവാനാണോ അദ്ധ്യക്ഷനെ കൊണ്ടുവന്നത് എന്ന സംശയം അസ്ഥാനത്തല്ല.

ലൂക്കോ. 7-ന്റെ ഉപശീർഷകം മഗ്ദലെനെ മറിയ ക്രിസ്തുവിന്റെ കാലുകളെ കഴുകിയത് എന്ന് വ്യാഖ്യാനപരമായി ചേർത്തിരിക്കുന്നു. കാലുകൾ കഴുകിയത് ഒരു സ്ത്രീ എന്നല്ലാതെ മറിയ എന്ന് പാഠത്തിൽ ഇല്ലല്ലോ. ലൂക്കോ. 15-ന്റെ ഉപശീർഷകത്തിൽ മുടിയനായ പുത്രൻ എന്ന പ്രയോഗമുണ്ട്. നഷ്ടമായ നാണയവും നഷ്ടപ്പെട്ട ആടും വിട്ടുപോയ പുത്രനുമല്ലേ ആ ഭാഗത്തിലുള്ളൂ. മുടിയനായ പുത്രൻ എന്നത് മൂത്തവനോ ഇളയവനോ ആർക്കാണ് ചേരുക?

മത്താ. 1:25-ൽ അവൾ അവളുടെ പ്രഥമ പുത്രനെ പ്രസവിക്കുവോളത്തിന്ന അവൻ അവളെ അറിയാതെയുമിരുന്നു എന്നാണ് കാണുന്നത്. മൂലത്തോട് വിശ്വസ്തമാണ് ഈ പരിഭാഷ. സത്യവേദപുസ്തകത്തിൽ പരിഗ്രഹിച്ചില്ല എന്നാണല്ലോ. അറിഞ്ഞില്ല എന്ന് മതിയാകുന്നിടത്ത് പരിഗ്രഹിച്ചില്ല എന്ന് ചേർത്ത് സംസ്കൃതമാക്കിയാൽ കുറേക്കുടി ശരിയാകും എന്നു ചിന്തിച്ചിട്ടോ, ദുർവ്യാഖ്യാനസാദ്ധ്യത്തിനോ എന്നറിഞ്ഞു കൂടാ. ലൂക്കോ. 24:31-ൽ ... അപ്പോൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു അവർ അവനെ അറിഞ്ഞു എന്ന് കാണുന്നു. (എമ്മവുസിലേക്കു പോയവർ യേശുവിനെ അറിഞ്ഞു എന്ന് സത്യവേദപുസ്തകത്തിലും കാണാം.) അറിയുക എന്ന അർത്ഥത്തിൽ തന്നെയാണ് സത്യവേദപുസ്തകത്തിൽ അവൻ അവളെ പരിഗ്രഹിച്ചില്ല എന്ന് ചേർത്തിരിക്കുന്നതെന്ന് വിചാരിക്കുവാനാണ് ന്യായം. ഈ പുസ്തകത്തിൽ പരിഗ്രഹിക്കുക എന്ന് ചേർത്തിരിക്കുന്ന ഇതരഭാഗങ്ങളിൽ നിന്ന് ഇത് വ്യക്തമാക്കാം. നിങ്ങൾക്കു പരിഗ്രഹിപ്പാൻ മനസ്സുണ്ടെങ്കിൽ ഇവൻ വരുവാനിരിക്കുന്ന ഏലിയ ആകുന്നു (മത്താ. 11:14). എന്നാൽ പാറയുള്ള സ്ഥലങ്ങളിൽ വിത്ത കൈക്കൊണ്ടവൻ വചനം കേട്ട ഉടനെ അതിനെ സന്തോഷത്തോടെ പരിഗ്രഹിക്കുന്നവനാകുന്നു (മത്താ. 13:20) ഇതു പരിഗ്രഹിപ്പാൻ കഴിയുന്നവർ പരിഗ്രഹിക്കട്ടെ (മത്താ. 19:12) ഉല്പ. 4:1-ൽ ... മനുഷ്യൻ ...ഹവ്വയെ അറിഞ്ഞു എന്നുള്ളത് പരിഗ്രഹിച്ചു എന്നാണ് സത്യവേദപുസ്തകത്തിൽ കാണുന്നത്. ആ അർത്ഥത്തിൽ ഉള്ള പ്രയോഗവും ഈ പുസ്തകത്തിൽ കാണാം. എന്തുകൊണ്ടെന്നാൽ യോഹന്നാൻ അവനൊടു അവളെ പരിഗ്രഹിപ്പാൻ നിനക്ക ന്യായമല്ല എന്ന പറഞ്ഞിട്ടുണ്ടായിരുന്നു (മത്താ. 14:4) എന്നത് ഉദാഹരണം. അന്നെരം മുതൽ ആ ശിഷ്യൻ അവളെ തന്റെ വീട്ടിലെക്ക പരിഗ്രഹിക്കയും ചെയ്തു എന്നാണ് ഈ പുസ്തകത്തിൽ കാണുന്നത് (യോഹ. 19:27). ഇവിടെ പരിഗ്രഹിക്കുക എന്നതിന് ഏതർത്ഥമാണ്?

മലയാളത്തിലേക്ക് രണ്ടാമതായി നടന്ന ഈ ബൈബിൾ പരിഭാഷ, ഭാഷയുടെയും ബൈബിൾ തർജ്ജമയുടെയും ചരിത്രം പഠിക്കുന്നവർക്ക് ഏറെ സഹായകമാണെന്നതിന് സംശയമില്ല. മലയാള വേദപുസ്തകത്തിന്റെ പിൽക്കാല പരിഷ്കരണത്തിൽ നവീകരണ ഉപദേശങ്ങളുടെ സാധൂകരണത്തിന് ഉതകും വിധം വ്യാഖ്യാനപരമായും മറ്റും വേണ്ട മാറ്റങ്ങൾ സത്യവേദപുസ്തകത്തിൽ വരുത്തി എന്നത് ഈ പുസ്തകം നോക്കിയാൽ വ്യക്തമാണ്. ആദ്യ മലയാള പരിഭാഷയായ റമ്പാൻ ബൈബിൾ (1811) സുറിയാനിയിൽ നിന്നുള്ള വിവർത്തനമായിരുന്നു. ബൈയിലിയുടെ തർജ്ജമ ഇംഗ്ലീഷ് ബൈബിൾ ആണ് ആധാരമാക്കിയത്. രണ്ടും പുതിയ നിയമത്തിന്റെ മൂലഭാഷയായ ഗ്രീക്കിൽ നിന്ന് നേരിട്ടുള്ളതല്ലെന്ന കാര്യവും ശ്രദ്ധിക്കേണ്ടതാണ്. ■

# ST. GREGORIOS INDIAN ORTHODOX CHURCH

## Post Box. No. 3156, Fujarah, UAE.

## അപേക്ഷകൾ ക്ഷണിക്കുന്നു

ഫുജൈറ സെന്റ് ഗ്രീഗോറിയോസ് ഇൻഡ്യൻ ഓർത്തഡോക്സ് പള്ളിയുടെ ആഭിമുഖ്യത്തിൽ നടത്തിവരുന്ന ജീവകാരുണ്യ പ്രവർത്തനങ്ങളുടെ ഭാഗമായി നല്കുന്ന ധനസഹായങ്ങൾക്കായി താഴെപ്പറയുന്ന ഇനങ്ങൾക്ക് നിബന്ധനകളോടെ അപേക്ഷകൾ ക്ഷണിക്കുന്നു.

### 1. വിദ്യാഭ്യാസ സഹായം

**നിബന്ധനകൾ**

1. വിദ്യാർത്ഥിയുടെയോ മാതാപിതാക്കളുടെയോ അപേക്ഷ.
2. പഠിക്കുന്ന സ്ഥാപനാധികാരിയുടെ കത്ത്.
3. ഇടവക വികാരിയുടെ കത്ത്.
4. അക്രൈസ്തവർ, മറ്റ് സഭകളിൽ നിന്നുള്ളവർ അവരുടെ സമീപ ഓർത്തഡോക്സ് ഇടവക വികാരിയുടെ കത്ത്.

### 2. വൈദ്യസഹായം.

**നിബന്ധനകൾ**

1. രോഗിയുടെയോ, ബന്ധുക്കളുടെയോ അപേക്ഷ.
2. ചികിത്സിക്കുന്ന ഡോക്ടറുടെ കത്ത്.
3. ഇടവക വികാരിയുടെ കത്ത്.
4. അക്രൈസ്തവർ, മറ്റ് സഭകളിൽ നിന്നുള്ളവർ അവരുടെ സമീപ ഓർത്തഡോക്സ് ഇടവക വികാരിയുടെകത്ത്.

### 3. വിവാഹ സഹായം

**നിബന്ധനകൾ**

1. മാതാപിതാക്കൾ, രക്ഷാകർത്താക്കൾ, ഇവരിൽ ആരുടെയെങ്കിലും അപേക്ഷ.
2. ഇടവക വികാരിയുടെ കത്ത്.
3. വിവാഹനിശ്ചയവിവരങ്ങളുടെ പകർപ്പ്.

**അപേക്ഷകൾ അയയ്ക്കേണ്ട വിലാസം**

**The Vicar,**
**St. Gregorios Indian Orthodox Church,**
**Post Box. No. 3156, Fujaria, U.A.E.**
**Email-sgiocfuj@emirates.net.ae**

## ഫിലിപ്യ ലേഖനം.....

*21-ാം പേജിൽ നിന്നു തുടർച്ച...*

മായുള്ള ഉപദേശങ്ങളെക്കാളുപരി സുവിശേഷത്തിന്റെ കാതലായ യേശുക്രിസ്തുവിനെയും തന്നിലുള്ള ജീവനെയും യേശുക്രിസ്തുവിൽ ജീവിക്കുന്നതിനാലുള്ള അനുഗ്രഹങ്ങളെയും കുറിച്ച് എടുത്തുപറയുന്നു. ക്രിസ്തുവിനെ സംബന്ധിച്ചുള്ള ഉപദേശങ്ങളാണ് ഈ ലേഖനത്തിൽ അധികമായി കാണുന്നത്. വിശ്വാസികൾക്ക് യേശുക്രിസ്തുവുമായുള്ള ബന്ധം എപ്രകാരമായിരിക്കണമെന്ന് നിർവചിച്ചിരിക്കുന്നു. നാം അങ്ങനെ അടിമകളും തന്നിൽ വിശുദ്ധന്മാരും തനിക്കു വേണ്ടി കഷ്ടം സഹിക്കേണ്ടവരും തന്റെ മഹത്വമുള്ള നാമത്തെ ഏറ്റുപറയാൻ കടപ്പെട്ടവരുമാകുന്നു എന്നത്രെ ഈ ലേഖനത്തിൽ അപ്പോസ്തലൻ ഉപദേശിക്കുന്നത്. നമ്മുടെ ഹൃദയത്തിലും ജീവിതത്തിലും യേശുക്രിസ്തു സകലത്തിലും സകലവും എന്നു പറയുവാൻ തക്കവണ്ണമുള്ള ഒരു ജീവിതശൈലി നാം വളർത്തിയെടുക്കണം.

**4. ദിവ്യസന്തോഷം കൊണ്ടു നിറഞ്ഞ ലേഖനം**

ഫിലിപ്പിയാ ലേഖനത്തിൽ സന്തോഷം അല്ലെങ്കിൽ സന്തോഷിക്കുക എന്ന പദം 16 പ്രാവശ്യം കാണുന്നുണ്ട്. സന്തോഷം എന്ന പദം ഒരു വാക്കെന്നതിലുപരി ഒരു പ്രബോധനമായിട്ടു വീണ്ടും വീണ്ടും കാണുന്നതിനാൽ ഫിലിപ്പിയാ ലേഖനത്തെ സന്തോഷത്തിന്റെ ലേഖനം എന്നു വിളിക്കുന്നു. കർത്താവിൽ സന്തോഷിപ്പീൻ എന്നുള്ളതാണ് ഫിലിപ്പിയരോടു വി. പൗലോസ് നൽകുന്ന ഉപദേശം. നാം കർത്താവിന്റെ എപ്പോഴും സന്തോഷിക്കണം എന്നുള്ളതാണ് ദൈവ ഇഷ്ടം. പീഡനങ്ങളും കഷ്ടനഷ്ടങ്ങളും സഹിച്ച് റോമയിലെ കാരാഗൃഹത്തിൽ കിടന്നുകൊണ്ടാണ് അദ്ദേഹം കർത്താവിൽ സന്തോഷിപ്പീൻ എന്ന ഉപദേശം നൽകുന്നത്. ലോകപ്രസിദ്ധങ്ങളായ പല ഗ്രന്ഥങ്ങളും പുറത്തുവന്നിട്ടുള്ളത് ജയിലഴികൾക്കുള്ളിൽ നിന്നാണ്. അക്ഷരങ്ങളെയും ചിന്തയെയും തടഞ്ഞു നിർത്താൻ ഒരു ജയിലും മതിയാകയില്ലെന്നതിന്റെ പ്രഖ്യാപനം കൂടിയാണ് ഈ പുസ്തകങ്ങൾ. ആകാശത്തു പാറിപ്പറക്കുന്ന പക്ഷികളെ കൂട്ടിലടച്ചാലും ദൈവത്തിന്റെ പക്ഷികൾ ഇരുട്ടുകൂട്ടിൽ കിടന്നും പാടും. ദൈവസാന്നിദ്ധ്യം ജീവിതത്തിലുടനീളം ഉള്ളവർക്കു മാത്രമേ പൗലോസ് അപ്പോസ്തോലനെപ്പോലെ കാരാഗൃഹത്തിലും സന്തോഷിക്കുവാൻ കഴിയുകയുള്ളൂ. ഫിലിപ്പിയാ ലേഖനത്തിൽ നാല് അദ്ധ്യായങ്ങളിൽ ഓരോന്നിലും ഓരോതരം സന്തോഷത്തെക്കുറിച്ചു പറയുന്നു. അവ യഥാക്രമം 1) ദൈവത്തെ സേവിക്കുവാനുള്ള സന്തോഷം 2) കുരിശു വഹിക്കുന്നതിലുള്ള സന്തോഷം 3) പരിശുദ്ധാത്മാവിനാൽ ഉണ്ടാകുന്ന സന്തോഷം 4) ക്രിസ്തുവിൽ നിമിത്തം എല്ലാം നഷ്ടമെന്ന് എണ്ണുന്നതിൽ സന്തോഷം. ■

## വിശ്വാസ പാഠം



-ജെ. പി.-

### ശ്ലീഹാനോമ്പ് പതിമൂന്ന് ദിവസങ്ങളിലായി ക്രമീകരിച്ചിക്കുന്നത് എന്തുകൊണ്ടാണ്?

**- ഫാ. ബിജു, തുമ്പമൺ**

ശ്ലീഹാനോമ്പ് സഭയുടെ കാനോനിക നോമ്പുകളിൽ ഉൾപ്പെട്ടതാണ്. വളരെ പ്രാധാന്യം അർഹിക്കുന്ന നോമ്പു മാണ്. പതിമൂന്നാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന സുറിയാനി സഭാപിതാവായ ബാർ എബ്രായുടെ വീക്ഷണത്തിൽ സഭ യിൽ മൂന്ന് മാറാനായ (കർത്താവിനടുത്ത) നോമ്പുകൾ ഉണ്ട്: ഒന്ന്, കർത്താവിന്റെ ജനനപ്പെരുന്നാളിനു മുമ്പുള്ള നോമ്പാണ്. ഇതിനെ പ്രവാചക നോമ്പ് എന്നു വിളിക്കു ന്നു. മശിഹായുടെ വരവിനുവേണ്ടി പ്രവാചകൻമാർ പ്രാർത്ഥനയോടെ കാത്തിരുന്നതിനെ അനുസ്മരിക്കുന്ന താണിത്. തന്റെ ഏകജാതനായ പുത്രനെ ലോകത്തിന്റെ രക്ഷയ്ക്കുവേണ്ടി അയച്ച പിതാവാം ദൈവത്തോടുള്ള നന്ദി പ്രകടനം കൂടിയാണ് ഈ നോമ്പിലൂടെ പ്രകടമാകു ന്നത്. ഈ നോമ്പിന്റെ കാലയളവ് നാൽപതു ദിവസമാ യിരുന്നു. രണ്ടാമത്തേത്, വലിയ നോമ്പാണ്. സർവ്വലോ കത്തിനും വേണ്ടി കഷ്ടതയും കുരിശുമരണവും സഹിച്ച് ഉയിർത്തെഴുന്നേറ്റ പുത്രനാം ദൈവത്തോടുള്ള നന്ദിപ്രക ടനത്തിന്റെ ഭാഗമായിട്ടാണ് ഈ നോമ്പ് അനുഷ്ഠിച്ചു തുട ങ്ങിയത്. മൂന്നാമത്തേത്, ശ്ലീഹാ നോമ്പാണ്. ഇതു പെന്ത ക്കോസ്തുനാളിൽ പ. ശ്ലീഹന്മാരുടെ മേൽ ആവസിച്ച് സഭയ്ക്കു ചരിത്രപരമായ ആരംഭം കുറിച്ച പരിശുദ്ധ റൂഹായാം ദൈവത്തോടുള്ള നന്ദി പ്രകടനമാണ്. പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ ത്രീയേക ദൈവത്തോ ടുള്ള നന്ദിയും ആരാധനയും പ്രത്യേകമായി സമർപ്പിക്ക വാനുള്ള മൂന്നു നോമ്പുകളാണിവ. ശ്ലീഹാ നോമ്പ് ചില വർഷങ്ങളിൽ നാല്പതും മറ്റു ചില വർഷങ്ങളിൽ അതിൽ കൂടുതൽ ദിവസങ്ങളിലും അനുഷ്ഠിച്ചു വന്നിരുന്നു. അതാ യത്, പെന്തിക്കോസ്തി പെരുന്നാൾ കഴിഞ്ഞാൽ ശ്ലീഹ ന്മാരുടെ ഓർമ്മദിനം വരെയുള്ള ദിവസങ്ങളിലാണ് ഇത് അനുഷ്ഠിച്ചിരുന്നത്. ഇപ്പോഴും കോപ്റ്റിക്, എത്യോപ്യൻ സഭകളിൽ അങ്ങനെതന്നെ തുടരുകയാണ്. സുറിയാനി സഭയിൽ കഴിഞ്ഞ നൂറ്റാണ്ടുകളിൽ നോമ്പനുഷ്ഠിക്കുന്ന ദിവസങ്ങളുടെ എണ്ണം വെട്ടിക്കുറച്ചപ്പോൾ ശ്ലീഹാ നോമ്പി ന്റേതു പതിമൂന്ന് ദിനങ്ങളാക്കിയതാണ്. ഇപ്പോൾ അത്രത ന്നെയും ഉണ്ടെന്നു തോന്നുന്നില്ല. പന്ത്രണ്ടു ശ്ലീഹന്മാരും കർത്താവും ആണ് പതിമൂന്നെന്നും പന്ത്രണ്ടു ശ്ലീഹന്മാരും പൗലൂസ് ശ്ലീഹായുമാണ് പതിമൂന്നെന്നുമൊക്കെ ചില വ്യാഖ്യാനങ്ങൾ കേൾക്കാറുണ്ട്. പത്രോസ്-പൗലൂസ് ശ്ലീഹ ന്മാരുടെ പ്രത്യേകിച്ചും ശ്ലീഹന്മാരുടെ പൊതുവായും ഉള്ള പെരുന്നാൾ ദിനങ്ങളിൽ ഇതവസാനിക്കുന്നതുകൊണ്ടായി രിക്കാം അങ്ങനെയുള്ള വ്യാഖ്യാനങ്ങൾ ഉണ്ടായത്. യഥാർത്ഥത്തിൽ പെന്തക്കോസ്തി പെരുന്നാൾ കഴിഞ്ഞു വരുന്ന ദിനം മുതൽ ശ്ലീഹന്മാരുടെ പെരുന്നാൾ ദിനം വരെ നോമ്പു ദിനങ്ങളാണ്. പത്രോസ്-പൗലൂസ് ശ്ലീഹ ന്മാരുടെയും പന്ത്രണ്ടു ശ്ലീഹന്മാരുടെയും പെരുന്നാളുകൾ ഒരു യൂണിറ്റായി മനസ്സിലാക്കിയാണ് നാം ജൂൺ 29-ന് നോമ്പ് അവസാനിപ്പിക്കുന്നത്.

- ജെ. പി.

## പിതാക്കന്മാരുടെ ഓർമ്മപെരുന്നാൾ



പ. അബ്ദേദ് മശിഹാ പാത്രീയർക്കീസ്
93-ാം ഓർമ്മ (15-08-2008)



മാത്യൂസ് മാർ ഈവാനിയോസ്
28-ാം ഓർമ്മ (31-08-2008)
(പാമ്പാടി മാർ കുറിയാക്കോസ് ദയറായിൽ)



ജോസഫ് മാർ പക്കോമിയോസ്
17-ാം ഓർമ്മ (19-08-2008)
(മുളക്കുളം കർമ്മേൽ കുന്നുപള്ളി)

കവിത

സോണി വെട്ടത്ത് (വൈദിക സെമിനാരി)

# ടീനേജ്

ഒരു കടൽത്തിരപോലെ
ഒരായുസ്സിൽ ഒരിക്കൽ മാത്രം
കണ്ണുകളിലൂടെ ഒഴുകിയിറങ്ങി മനസ്സിലെ സ്വപ്ന
നദിയിലേക്ക്....
ഇഷ്ടങ്ങൾ പൊള്ളിക്കുകയാണ്; യൗവനത്തേയും
പ്രപഞ്ചത്തേയും......

- വിപ്ലവം
- പ്രണയം
- സംഗീതം
- ഫാഷൻ
- റിയാലിറ്റിഷോ
- ബോളിവുഡ്
- സെക്സ്
- നുണ
- സെൻസെക്സ്
- ക്രിക്കറ്റ്
- ഭീകരത
- കോൾസെന്റർ
- സമ്മർദ്ദം
- കൗൺസലിംഗ്
- ആത്മഹത്യ
- മതം
- ദൈവം
- പറയാൻ കൊള്ളാത്ത പലതും

ചില ഇഷ്ടങ്ങളെ 'ആസിഡ്' എന്നു വിളിക്കുന്നു.

തെറ്റി വീണാൽ മാംസമുരുകി അസ്തി കാണുന്നതു
കൊണ്ട്....

ഇന്ന് യൗവനം

സൈബർ കഫേകളിൽ ചിരിക്കുന്നു.

സംസ്കാരങ്ങൾ പേറ്റന്റ് വാങ്ങിയ

സമവാക്യങ്ങൾ കൊലചെയ്യപ്പെടുന്നു.

എനിക്കൊപ്പം സൈക്കിളോടിക്കാൻ

അരണയുടെ കടലകൊറിക്കാൻ

വായനശാല പെയിന്റടിക്കാൻ

സുഹൃത്തിന്റെ കല്യാണത്തിന് പന്തലിടാൻ

നാട്ടുകാരന്റെ ജഡം ചിതയിലേക്കെടുക്കാൻ

ശ്രാദ്ധത്തിന് സദ്യ വിളമ്പാൻ

ഇല്ല, ഈ വഴികളിലൊന്നും യൗവ്വനമില്ല.

ഈ-മെയിലും

പ്രപഞ്ച വിശാലത ഒട്ടിച്ചു വച്ച

പതിനെട്ടുകാരന്റെ കണ്ണുകളിൽ,

പെറ്റമ്മയുടെ ഇടം

അവസാനത്തെ ശ്വാസത്തിലെങ്കിലും....



ധ്യാനപംക്തി

# വചന ദീപ്തി

ഫാ. റ്റി. ജെ. ജോഷ്വാ

യാചിക്കുക എന്നുള്ളത് നമ്മുടെ ഇല്ലായ്മയും ആവശ്യബോധവും വെളിപ്പെടുത്തുന്നു. പ്രാർത്ഥനയിൽ ഈ രണ്ടു ഭാവങ്ങളും ആവശ്യമുണ്ട്. നമ്മുടെ നിസ്സാരതയും ഒന്നുമില്ലായമയും അംഗീകരിക്കുകയാണ് ഒന്നാമതു വേണ്ടത്. അതോടൊപ്പം ആവശ്യബോധവും ശക്തമായി അനുഭവപ്പെടണം.



ആഗസ്റ്റ് 10

## മറുരൂപപ്പെരുന്നാളിനു ശേഷം ഒന്നാം ഞായറാഴ്ച

വേദഭാഗം : മത്തായി 21:28 - 32

### വിഷയം : വാക്കും പ്രവൃത്തിയും

**ആമുഖം:** കുടുംബ ജീവിതത്തിൽ നിന്നും മാതാപിതാക്കളും മക്കളും തമ്മിലുള്ള ബന്ധത്തിൽ നിന്നും അടർത്തിയെടുക്കപ്പെട്ട പല ഉപമകളും യേശുവിന്റെ ഉപദേശത്തിൽ കടന്നു വരുന്നു. താൻ തന്നെ ഒരു മകനായി മാതാപിതാക്കന്മാരോടുള്ള ഉത്തമ ബന്ധത്തിൽ വളർന്നവനാണല്ലോ. ഒരു പിതാവും രണ്ടു മക്കളുമാണ് നാം ചിന്തിക്കുന്ന ഉപമയിലെ കഥാപാത്രങ്ങൾ. പിതാവിന്റെ മുന്തിരിത്തോട്ടത്തിൽ പോയി ജോലി ചെയ്യാൻ ഒന്നാമത്തവനോടു പറയുന്നു. മറുപടി എനിക്കു മനസ്സില്ല എന്ന്. തികച്ചും നിരാശാജനകമായ മറുപടി. പിതൃ ഹൃദയത്തെ നൊമ്പരപ്പെടുത്തിയിരിക്കണം. ഒരു പക്ഷേ ആ മകനെ ആധുനിക തലമുറയുടെ പ്രതിനിധി എന്നു നമ്മൾ വിലയിരുത്തിയേക്കാം. പക്ഷേ അവൻ ആ നിഷേധത്തിൽ തുടർന്നില്ല. അവന്റെ തെറ്റു തിരുത്തി പിതാവിന്റെ നിയോഗപ്രകാരം പ്രവർത്തിച്ചു. ആ പിതാവ് രണ്ടാമത്തവനോടും അതേ നിർദ്ദേശം നൽകി. വളരെ കുളിർമ്മയുള്ള പ്രതികരണം; ഭവ്യമായ മറുപടി. പക്ഷേ അതു ഭംഗിവാക്കുമാത്രമായി ഒതുങ്ങി. നിയോഗം നിരസിച്ച് തോട്ടത്തിൽ അവൻ പോയില്ല. രണ്ടു മക്കളിൽ ആരാണ് പിതാവിന്റെ ഇഷ്ടം ചെയ്തത് എന്നാണ് കർത്താവ് ശ്രോതാക്കളോടു ചോദിച്ചത്. അവർ ഉത്തരം നൽകി, ഒന്നാമത്തവൻ എന്ന്.

1) ഈ ഉപമയിൽക്കൂടി കർത്താവ് ലക്ഷ്യമാക്കിയത് പരീശന്മാരെയും സാദൂക്യരെയുമാണ്. യേശു ചുങ്കക്കാരെയും, "മണ്ണിന്റെ മക്കൾ" എന്നു വിളിക്കപ്പെടുന്ന 'അംഹാറെസ്' എന്ന സാധാരണക്കാരെയും സ്വീകരിക്കുകയും അംഗീകരിക്കുകയും ചെയ്തതിനെ, പരീശന്മാരും സാദൂക്യരും വിമർശിച്ചിരുന്നു. അവർ ന്യായപ്രമാണത്തിന്റെ വക്താക്കളും ദേവാലയാനുഷ്ഠാനങ്ങളുടെ അധികാരികളും കുത്തകക്കാരുമാണല്ലോ. അവരുടെ അസഹിഷ്ണതയെ ആണ് കർത്താവ് വിമർശനവിഷയമാക്കിയത്. മൂത്തപുത്രൻ മറുതലിപ്പ് പ്രകടിപ്പിച്ചു. അവൻ പ്രതിനിധീകരിക്കുന്നത് നിയമലംഘനക്കാരും, തെറ്റിന്റെ മാർഗ്ഗത്തിൽ ചരിക്കുന്നവരുമായി ചുങ്കക്കാരെയും അധർമ്മത്തിൽ ജീവിക്കുന്നവരെയും. എന്നാൽ അവർ തങ്ങളുടെ തെറ്റിനെപ്പറ്റി അനുതപിച്ചു; തെറ്റിനെ തിരുത്തി; പിതാവിന്റെ ഇഷ്ടം നിറവേറ്റാൻ സന്നദ്ധരായി. നേരെ മറിച്ച് മതാനുഷ്ഠാന

കരും, ദേവാലയ വിചാരിപ്പുകാരുമായ പരിശപ്രഭൃതികൾ മനസ്സു കഠിനപ്പെട്ട് യേശുവിൽക്കൂടി വെളിപ്പെട്ട ദൈവ സ്നേഹത്തെ അംഗീകരിക്കാൻ മനസ്സി ല്ലാത്തവരായി. അവർ പിതാവിന്റെ ഇഷ്ടം നിറവേറ്റാത്ത രണ്ടാമത്തെ മകനെ പ്രതിനിധീകരിക്കുന്നു. വാക്കി നല്ല പ്രവൃത്തിക്കാണ് പ്രാധാന്യം എന്ന് കർത്താവ് പല പ്രാവശ്യം വെളി പ്പെടുത്തിയിട്ടുള്ളത് ഒരിക്കൽക്കൂടി ഓർമ്മപ്പെടുത്തുന്നു.

2) സുവിശേഷങ്ങൾ എഴുതപ്പെ ടുന്ന കാലത്ത് ഈ ഉപമയ്ക്ക് മറ്റൊരു അർത്ഥതലമാണുള്ളത്. അന്ന് ദൈവ ത്തിന്റെ ജനമെന്ന് അവകാശപ്പെടുക യും, പദവികളും പ്രമാണങ്ങളും തങ്ങൾക്കുണ്ടെന്ന് അഭിമാനിക്കുകയും ചെയ്യുന്ന യഹൂദജനം സുവിശേ ഷത്തെ നിരസിക്കുകയായിരുന്നു. എന്നാൽ തെറ്റിലും, അജ്ഞതയിലും അധർമ്മത്തിലും ജീവിച്ചവരെന്ന് മുദ്ര യടിക്കപ്പെട്ട വിജാതിയർ സഭയിലേക്കു വന്ന് രക്ഷയുടെ അനുഭവം സ്വായത്ത മാക്കുകയാണ്. ഈ ഒരവസ്ഥയെ വ്യക്തമാക്കുന്നതായി ഈ ഉപമയെ കാണാം. വിജാതീയർ ഒന്നാമത്തെ മക നെയും യഹൂദജനം രണ്ടാമത്തവ നെയും സൂചിപ്പിക്കുന്നു. സ്വന്ത ജന മെന്ന് അവകാശപ്പെട്ടവർ തിരസ്ക്കരി ക്കപ്പെടുകയും, അധമരെന്നു പറഞ്ഞ് പുറം തള്ളപ്പെട്ടവർ രക്ഷയുടെ അനു ഭവത്തിലേക്കു വരികയും ചെയ്യുന്ന തിനെ വ്യക്തമാക്കുകയാണ്.

3) എന്നാൽ ഈ ഉപമ ഇന്നുള്ള നമ്മെ ഉദ്ദേശിച്ചു കൂടിയാണ്. അങ്ങ നെയെങ്കിൽ ഇതിന്റെ സന്ദേശമെ ന്താണ്? തെറ്റുകളും ലംഘനങ്ങളും ജീവിതത്തിൽ സംഭവിക്കാം. പിതാവാം ദൈവത്തിന്റെ വ്യക്തമായ കല്പനയെ നഗ്നമായി ലംഘിക്കുകയും ദുരുപയോ ഗപ്പെടുത്തുകയും ചെയ്തിട്ടുണ്ടാവാം. കുറ്റമില്ലാത്തവനായി ദൈവപുത്രനായ ക്രിസ്തുവല്ലാതെ മറ്റാരുമില്ലാ എന്നാൽ നാം ചെയ്യേണ്ടത് തെറ്റിനെ തിരിച്ച റിഞ്ഞ് പശ്ചാത്തപിക്കുകയാണു വേണ്ടത്. പശ്ചാത്താപം കേവലം ഒരു വികാര പ്രകടനമായി പരിമിതപ്പെടു ത്താതെ, ആ മകൻ പിതാവിന്റെ ഇഷ്ടം നിറവേറ്റാൻ തോട്ടത്തിലേക്കു പോയതുപോലെ, പ്രവൃത്തിപഥത്തി ലേക്കു നാം വരണം. യോഹന്നാൻ സ്നാപകൻ ചൂണ്ടിക്കാണിച്ചതു പോലെ മാനസാന്തരത്തിന്റെ ഫലം കായിക്കണം".

രണ്ടാമത്തവൻ നമ്മിൽ പലരു ടെയും പ്രതിനിധിയാണ്. ഭംഗിയായും ഭവ്യമായും സംസാരിക്കും; നല്ല നല്ല തത്വങ്ങളും ആശയങ്ങളും അവതരി പ്പിക്കും; ആകർഷണീയങ്ങളായ പദ്ധ തികൾ ആവിഷ്ക്കരിക്കും. പക്ഷേ അത് വാക്കിൽ ഒതുങ്ങുന്നു; പ്രവൃത്തി യിൽ വരുത്തുവാൻ ശ്രമിക്കുന്നില്ല; ശ്രദ്ധിക്കുന്നില്ല. ആത്മീയ പ്രസംഗക രോട് അവൻ സംവാദിക്കുന്നില്ലേ? മനോഹരങ്ങളായ സത്യങ്ങളും തത്വ ങ്ങളും പ്രസംഗിക്കുന്നു. പക്ഷേ അതിന്റെ എത്ര ശതമാനം പ്രവൃത്തി യിൽ വരുത്തുന്നു?

നമ്മുടെ വിശ്വാസത്തെക്കുറിച്ച് നാം അഭിമാനം കൊള്ളുന്നവരാണ്. ഒരിക്കലായി പിതാക്കന്മാർക്കായി ഭര മേല്പിക്കപ്പെട്ട സത്യ വിശ്വാസം അഭംഗുരം പാലിക്കുന്നവർ! ഓർത്ത ഡോക്സിയെപ്പറ്റി (സത്യവിശ്വാസ ത്തെക്കുറിച്ച് അഥവാ സ്തുതി ചൊവ്വാ ക്കപ്പെട്ട വിശ്വാസത്തെക്കുറിച്ച്) നാം ഊറ്റം കൊള്ളുന്നവരാണ്. അതുല്യ മായ നമ്മുടെ ആരാധന ഉൽക്കൃഷ്ട വും സ്വർഗ്ഗീയവുമെന്നും അവകാശപ്പെ ടുന്നു. ഇതു രണ്ടും ശരി തന്നെ. പക്ഷേ നമ്മുടെ വിശ്വാസവും ആരാ ധനയും നമ്മുടെ ജീവിതത്തിലും പ്രവർത്തനത്തിലും പ്രതിഫലിക്കുന്നി ല്ല. പ്രവൃത്തിയില്ലാത്ത വിശ്വാസം എന്ന് യാക്കോബു ശ്ലീഹാ വിമർശിച്ചി ട്ടുള്ളത് നാം ശ്രദ്ധിക്കേണ്ടതാണ്. നമ്മുടെ കർത്താവു പറയുന്നു. കർത്താവേ കർത്താവേ, എന്നു വിളി ക്കുന്നവനല്ല, സ്വർഗ്ഗസ്ഥനായ പിതാ വിന്റെ ഇഷ്ടം ചെയ്യുന്നവനാണ് സ്വർഗ്ഗ രാജ്യത്തിനവകാശി. പിതാവിന്റെ ഇഷ്ടം ചെയ്യുന്നവന്റെ പദവി കർത്താ വിന്റെ മാതാവും സഹോദരനും സഹോദരിയും ആകാമെന്നുള്ളതാണ്.

സ്വർഗ്ഗത്തിൽ എത്തുമ്പോൾ ഉണ്ടാ കാവുന്ന മൂന്ന് ആശ്ചര്യങ്ങളെപ്പറ്റി ഒരാൾ ഇങ്ങനെ ചിത്രീകരിക്കുന്നു. 1) നാം പ്രതീക്ഷിച്ച പലരെയും അവിടെ കണ്ടില്ല. 2) നാം പ്രതീക്ഷിക്കാത്ത പലരും അവിടെ സ്ഥാനം പിടിച്ചിരി ക്കുന്നു. 3) ആത്മാർത്ഥമായി ചിന്തി ക്കുമ്പോൾ ഈ ഞാൻ തന്നെ അവിടെ എങ്ങനെ എത്തി എന്നുള്ളത്.

മൂത്ത പുത്രനെപ്പോലെ നമ്മുടെ നിഷേധഭാവത്തെ ഉപേക്ഷിച്ച് അനുതാ പത്തിൽകൂടി അനുസരണത്തിന്റെ പാതയിലെത്താം. ഇളയവനെപ്പോലെ ലാവണ്യവാക്കുകളിൽ നമ്മുടെ സാക്ഷ്യജീവിതം പരിമിതപ്പെടുത്താതെ അനുദിന ജീവിതത്തിൽ നല്ല സാക്ഷ്യം വഹിക്കുവാൻ നമുക്കു ശ്രമിക്കാം.

ഓഗസ്റ്റ് 17

## വാങ്ങിപ്പിനു ശേഷം ഒന്നാം ഞായറാഴ്ച

വേദഭാഗം: ലൂക്കോ. 6:39-45

**വിഷയം : ജീവിത പ്രമാണങ്ങൾ**

**ആമുഖം:** കർത്താവ് പന്ത്രണ്ടു ശ്ലീഹന്മാരെ തെരഞ്ഞെടുത്തശേഷം ഒരു സമതലത്തിൽ വച്ച് നടത്തുന്ന പ്രബോധനമാണ് സന്ദർഭം. മത്തായി യുടെ സുവിശേഷത്തിൽ ഇതിനു സമാനമായി കാണുന്നത് മലമേൽ കയറി അവിടെ നിന്നു നടത്തുന്ന പ്രബോധനമാണ്. ഏതെങ്കിലും ഒരു വിഷയത്തെ ആധാരമാക്കിയുള്ള പ്രഭാ ഷണമല്ല. ജീവിതത്തിന്റെ സമസ്ത മേഖലകളെയും ബാധിക്കുന്ന സന്ദേ ശമാണ് കർത്താവു നൽകിയത്.

ഇന്നത്തെ വേദഭാഗത്ത് നാലു പ്രമാണങ്ങൾ നമ്മെ ഓർമ്മപ്പെടു ത്തുന്നു.

1) വഴികാട്ടി, വഴി കാണുന്നവനും അറിയുന്നവനുമായിരിക്കണം: കർത്താ വിന്റെ വിമർശനത്തിനും ഭർത്സന ത്തിനും വിഷയമായവരാണ് അന്നത്തെ പരീശന്മാർ. അവർ അന്നത്തെ പ്രബോധകരായിരുന്നു. ന്യായപ്രമാണത്തിന്റെ വക്താക്കളായി അവകാശപ്പെട്ടുകൊണ്ട്, അതിനെ വ്യാഖ്യാനിക്കുകയും വിശദീകരിക്കു കയും ചെയ്തു. നിയമങ്ങളും പ്രമാ ണങ്ങളും ദൈവം നൽകിയപ്പോൾ അവിടുന്നു ലക്ഷ്യമിട്ടതിൽ നിന്ന് വ്യത്യസ്തമായ ഭാഷ്യങ്ങൾ നൽകി യാണ് അവർ പഠിപ്പിച്ചത്. അതു കൊണ്ട് കർത്താവ് അവരെ നിശിത മായി വിമർശിച്ചു: "കുരുടന്മാരായ വഴി കാട്ടികളേ" എന്നാണ് അവരെ വിളിച്ച ത്. മത്താ. 23:16, 19. കുരുടൻ വഴികാ ട്ടിയായിത്തീർന്നാലുള്ള അപകടം

കർത്താവു ചൂണ്ടിക്കാണിക്കുന്നു.

ഇവിടെ ജനനേതാക്കന്മാരും, ആത്മീയോപദേഷ്ടാക്കളും സ്വയം വിലയിരുത്തേണ്ട കാര്യമാണ്. ജനത്തെ ശരിയായ ദിശയിലേക്കു നയിക്കുവാൻ കഴിയുന്നുണ്ടോ? അവരുടെ ലക്ഷ്യം ശരിയും മാർഗ്ഗം ശുദ്ധവുമാണോ എന്ന് സ്വയം ചോദിക്കണം. ഗുരുസ്ഥാനീയരായ ആളുകളും ശ്രദ്ധിക്കേണ്ടതുണ്ട്. തന്റെ ശിഷ്യരെ വിജ്ഞാനത്തിന്റെ സോപാനത്തിലേക്ക് ഉയർത്തുവാൻ ഉദ്ദേശിക്കപ്പെട്ടിട്ടുള്ളവനാണ് ഗുരു. പക്ഷേ നേരായ വിജ്ഞാനം ഇല്ലാത്തവനെങ്കിൽ ശിഷ്യൻ അവതാളത്തിലാകും. ഏതു വിഷയത്തിലായാലും ആധികാരികത കൈവരിക്കാനുള്ള ശ്രമം ഗുരു തുടർന്നുകൊണ്ടിരിക്കണം. ആദ്ധ്യാത്മിക രംഗം ആർക്കും കടന്നെത്താവുന്ന മേഖലയാണെന്നു തോന്നിപ്പോകുന്നു. വാചാലത കൈമുതലായിട്ടുണ്ടെങ്കിൽ പിന്നെ ഉപദേഷ്ടാവാകാൻ വിഷമമില്ല. സ്വന്ത ഭാവനയിലും, യുക്തിയിലും തോന്നുന്നവ ദൈവിക സത്യങ്ങളായി അവതരിപ്പിച്ചുകൊണ്ട് അനുഗാമികളെ വഴിതെറ്റിക്കുന്ന ഉപദേഷ്ടാക്കൾ ഇന്നു അരങ്ങു തകർക്കുകയാണ്. ശിഷ്യത്വം സ്വീകരിക്കുന്നവരും ശ്രദ്ധിക്കാനുണ്ട്. എന്തിന്റെ അടിസ്ഥാനത്തിലാണ് അവർ ചില ഗുരുക്കന്മാരെ തെരഞ്ഞെടുക്കുന്നത്? കർത്താവ് ഓർമ്മപ്പെടുത്തുന്നത് കുരുടന്മാരായ വഴികാട്ടികളെ പിൻതുടരരുത് എന്നാണ്.

2) വിമർശകൻ സ്വയം വിലയിരുത്തട്ടെ: നാം ജാഗ്രതയും സൂക്ഷ്മതയും പുലർത്തേണ്ട മറ്റൊരു രംഗത്തേക്കു നമ്മുടെ ശ്രദ്ധ ക്ഷണിക്കുന്നു. എപ്പോഴും അന്യരിലേക്കു നോക്കി കുറവുകളെ കണ്ടെത്തി വിമർശനം ഉയർത്തുന്ന അനേകർ സമൂഹത്തിലുണ്ട്. പരീശന്മാർ സ്വയം നീതീകരിച്ചുകൊണ്ട് മറ്റുള്ളവരുടെ വീഴ്ചകളെ ഉയർത്തിക്കാണിക്കുന്നവരാണ്. ദേവാലയത്തിൽ പ്രാർത്ഥിക്കാൻ എത്തിയ പരീശൻ തന്നെയും, സമീപത്തു നിൽക്കുന്ന ചുങ്കക്കാരനെ കുറ്റപ്പെടുത്തുന്നു.

നർമ്മബോധമുള്ള ആളായിരുന്നു കർത്താവ്. അതിന്റെ ഉദാഹരണമാണ് അവിടുന്നു പറഞ്ഞ ദൃഷ്ടാന്തം. അതു കേൾക്കുമ്പോൾ ആരുടെ മുഖത്തും ചിരി ഉയരാതിരിക്കില്ല. സ്വന്തം കണ്ണിൽ കഴുക്കോൽ പരുവത്തിലുള്ള ഒരു വലിയ തടിക്കക്ഷണം വച്ചുകൊണ്ട്, അതു കാണുകയോ കണക്കിലെടുക്കുകയോ ചെയ്യാതെ അന്യന്റെ കണ്ണിലെ കരട് കാണുവാൻ വ്യഗ്രതപ്പെടുന്നു. നാം മറ്റുള്ളവരെ വിമർശിക്കുമ്പോൾ നമ്മുടെ അവസ്ഥയെപ്പറ്റി നാം തന്നെ മനസ്സിലാക്കിയിരിക്കണം.

മനഃശാസ്ത്ര പരമായി അപഗ്രഥിച്ചാൽ സ്വന്തം തെറ്റുകളെയും പിഴകളെയും ഗോപനം ചെയ്യാനാണ് മറ്റുള്ളവരുടെ തെറ്റുകളെ ഉയർത്തിപ്പിടിക്കുന്നത്. ശരിയായ സ്വായബോധം ഉള്ള ഒരാൾ വിമർശനങ്ങൾക്ക് ഒരുമ്പെടുകയില്ല. സ്വന്തം കുറവുകളെപ്പറ്റിയും പരിമിതികളെപ്പറ്റിയും ബോധ്യമുള്ള ഒരാൾ വിമർശനത്തിന്റെ ശരം തൊടുക്കുവാൻ വിമുഖനായിരിക്കും. വിമർശിക്കപ്പെടുന്നവരുടെ അസാന്നിധ്യത്തിലാണ് വിമർശന പ്രക്രിയ നടക്കുന്നത്. അതിനെ പരദൂഷണം എന്നും വിശേഷിപ്പിക്കാം. അതു സമൂഹത്തിൽ എന്തെല്ലാം അനർത്ഥങ്ങൾ വരുത്തുന്നു.

3) ആന്തരികമായ ശുദ്ധീകരണമാണാവശ്യം: ഹൃദയം ശുദ്ധമെങ്കിൽ വാക്കുകളും പ്രവൃത്തികളും തദനുസരണമായി മാത്രമേ ഉണ്ടാകൂ. നല്ല ഫലം പുറപ്പെടുവിക്കണമെങ്കിൽ നല്ല വൃക്ഷമായിത്തീർന്നേ മതിയാവൂ. മുള്ളിൽ നിന്നു മുന്തിരിയുണ്ടാവുകയില്ല; ഞെരിഞ്ഞിലിൽ നിന്ന് അത്തിപ്പഴവും പ്രതീക്ഷിക്കേണ്ടതില്ല. മാധുര്യമുള്ള വാക്കുകളും ഹൃദ്യമായ പെരുമാറ്റവും ഉണ്ടാകണമെങ്കിൽ ആന്തരികമായ വിശുദ്ധിയും നൈർമ്മല്യവും വേണ്ടിയിരിക്കുന്നു. നാം എന്തായിരിക്കുന്നു എന്നതാണു പ്രധാനം. നമ്മുടെ വാക്കുകളെക്കാൾ അധികം മുഴങ്ങിക്കേൾക്കുന്നത് നമ്മുടെ വ്യക്തിത്വമാണ്. നമ്മുടെ ഹൃദയത്തിൽ ചിന്തിക്കുന്നതും നിരൂപിക്കുന്നതുമായ കാര്യങ്ങളാണ് നമ്മുടെ സംഭാഷണത്തിൽക്കൂടിയും പ്രവൃത്തിയിൽക്കൂടിയും വെളിപ്പെടുത്തുന്നത്.

യേശുക്രിസ്തു എപ്പോഴും മനുഷ്യരുടെ ആന്തരിക ഭാവത്തിനും വീക്ഷണത്തിനും പ്രാധാന്യം നൽകി. അതുകൊണ്ടാണ് അവിടുന്നു ചൂണ്ടിക്കാണിച്ചത് കിണ്ടി, കിണ്ണം മുതലായ പാത്രങ്ങളുടെ പുറം മാത്രം നാം കഴുകി വെടിപ്പാക്കുന്നു. അകമെയോ അശുദ്ധി നിറഞ്ഞിരിക്കുന്നു എന്ന്. നാം എപ്പോഴും ബാഹ്യമായ കാര്യങ്ങൾക്കു പ്രാധാന്യം നൽകുന്നു. അത് അവഗണിക്കണമെന്നല്ല; എന്നാൽ അതിനേക്കാൾ പ്രധാനം നമ്മുടെ ഹൃദയത്തിന്റെ അവസ്ഥയാണ്. ഹൃദയത്തിൽ നിറഞ്ഞു കവിയുന്നതാണല്ലോ വായ് സംസാരിക്കുന്നത്. ഒരാൾ പറയുന്നു: "ഏറ്റവും സന്തുഷ്ടനും സന്തോഷവാനുമായ മനുഷ്യൻ, ഉത്തമമായ നിരൂപണങ്ങളെയും ചിന്തകളെയും ഹൃദയത്തിൽ സൂക്ഷിക്കുന്നവനാണ്. അങ്ങനെയുള്ളവന് മറ്റുള്ളവർക്ക് നന്മയും പ്രയോജനവും ചെയ്യുന്ന വാക്കുകൾ പറയാനും പ്രവൃത്തികൾ ചെയ്യാനും കഴിയും". ഇപ്രകാരം ആന്തരിക ശുദ്ധിയും സ്വഛതയും പുലർത്തണമെങ്കിൽ ചെയ്യേണ്ടത് എന്തെന്ന് പത്രോസ് ശ്ലീഹാ വ്യക്തമാക്കുന്നു: "ക്രിസ്തുവിനെ നിങ്ങളുടെ ഹൃദയങ്ങളിൽ കർത്താവായി വിശുദ്ധീകരിക്കുവിൻ" (1 പത്രോ. 3:14) അതിന്റെ അർത്ഥം കർത്താവിനെ ഹൃദയത്തിൽ അധിനാഥനായി പ്രതിഷ്ഠിച്ച്, അവിടുത്തെ കർതൃത്വത്തിനു നമ്മെ സമ്പൂർണ്ണമായി സമർപ്പിക്കുക എന്നാണ്.

## വാങ്ങിപ്പിനു ശേഷം രണ്ടാം ഞായറാഴ്ച

ആഗസ്റ്റ് 24

**വേദഭാഗം: ലൂക്കോ. 11:9-20**

### വിഷയം: പ്രാർത്ഥനയും ദൈവരാജ്യാനുഭവവും

**ആമുഖം:** പ്രാർത്ഥനയെപ്പറ്റിയുള്ള പ്രബോധനം യേശുക്രിസ്തുവിന്റെ ഉപദേശങ്ങളിൽ നിറഞ്ഞുനിൽക്കുന്നു. ആ വിഷയത്തിന്റെ വ്യത്യസ്ത തലങ്ങൾ വ്യക്തമാക്കാൻ പല ദൃഷ്ടാന്തങ്ങളും അന്യാപദേശങ്ങളും അവിടുന്നു ഉപയോഗിക്കുന്നു. മാത്രമല്ല പ്രാർത്ഥനയുടെ മാതൃക അവിടുന്നു സ്വജീവിതത്തിൽക്കൂടി കാണിച്ചു തരികയും ചെയ്തു. ഇന്നത്തെ വേദഭാഗത്ത് നാമെങ്ങനെ പ്രാർത്ഥിക്കണം, എന്തു പ്രാർത്ഥിക്കണം എന്ന വിഷയങ്ങളിലേക്ക് വിരൽ ചൂണ്ടുന്നു.

1) തീക്ഷ്ണതയും ജാഗ്രതയും

പ്രാർത്ഥനയ്ക്കാവശ്യം: സമാനത തോന്നുന്ന മൂന്നു ക്രീയകൾ ഉപയോഗിച്ചിരിക്കുന്നു. യാചിക്കുക; അന്വേഷിക്കുക; മുട്ടുക. ഈ മൂന്നു ക്രിയകളും തമ്മിൽ ബന്ധമുള്ളതായി കാണാം. യാചിക്കുക എന്നുള്ളത് നമ്മുടെ ഇല്ലായ്മയും ആവശ്യബോധവും വെളിപ്പെടുത്തുന്നു. പ്രാർത്ഥനയിൽ ഈ രണ്ടു ഭാവങ്ങളും ആവശ്യമുണ്ട്. നമ്മുടെ നിസ്സാരതയും ഒന്നുമില്ലായ്മയും അംഗീകരിക്കുകയാണ് ഒന്നാമതു വേണ്ടത്. അതോടൊപ്പം ആവശ്യബോധവും ശക്തമായി അനുഭവപ്പെടണം. അപ്പോൾ നാം യാചനയ്ക്കു സന്നദ്ധമാകും. അടുത്ത ക്രീയ അന്വേഷിക്കുകയാണ്. യാചിച്ചു കഴിഞ്ഞ് കയ്യും കെട്ടി ഇരിക്കുകയല്ല, അതിനു വേണ്ടിയുള്ള മാർഗ്ഗങ്ങളും ഉപാധികളും എന്തൊക്കെയെന്ന് അന്വേഷിക്കേണ്ടിയിരിക്കുന്നു. ദൈവത്തിൽ നിന്നുത്തരം ലഭിക്കുന്നതിനും, നമ്മുടെ ആവശ്യം നിറവേറുന്നതിനും നമ്മുടെ ഭാഗത്തു നിന്നു ചെയ്യേണ്ട കാര്യങ്ങളിൽ ശ്രദ്ധിക്കണമെന്നാണ് വിവക്ഷ. മുട്ടുക-എന്നുള്ളത് നമ്മുടെ യാചനയുടെയും അന്വേഷണത്തിന്റെയും തീക്ഷ്ണത സൂചിപ്പിക്കുന്നു. പിന്മാറാതെ ജാഗ്രതയോടെ ദൈവ സമക്ഷം നില്കൊള്ളുന്ന അവസ്ഥയാണ്.

ഈ മൂന്നു ക്രിയകളും മൂലഭാഷയിൽ സൂചിപ്പിക്കുന്നത് തുടർന്നു കൊണ്ടേയിരിക്കുന്ന അനുഭവമായിട്ടാണ്. അതായത് യാചിച്ചുകൊണ്ടിരിക്കുക; അന്വേഷിച്ചുകൊണ്ടിരിക്കുക മുട്ടിക്കൊണ്ടിരിക്കുക. ഒരു പ്രാവശ്യം ചെയ്തിട്ട് പിന്മാറി ഇരിക്കുവാനല്ല, അനുസ്യൂതം തുടരുകയാണു വേണ്ടത്. ക്ഷമയും കാത്തിരുപ്പും, ജാഗ്രതയും, പ്രാർത്ഥനയിൽ പുലർത്തേണ്ടതുണ്ട്.

പ്രാർത്ഥനയ്ക്കുത്തരം ലഭിക്കുമെന്നതിന്റെ ഉറപ്പ് ദൈവം നമ്മുടെ പിതാവാണെന്നുള്ളതാണ്. മർനുഷിക പിതാക്കന്മാർ അവരുടെ മക്കൾക്ക് നല്ല ദാനങ്ങൾ കൊടുക്കുന്നു; അവരുടെ ആവശ്യങ്ങൾ നിരസിക്കുന്നില്ല. ചിലപ്പോൾ അവർ ചോദിക്കുന്നതിലും അധികം നൽകിയെന്നുവരും. കാരണം പിതാവിന്റെ ഹൃദയം സ്നേഹവും കരുതലും നിറഞ്ഞതാണ്. ബലഹീനതകളും പരിമിതികളും, ഏറെയുള്ള മാനുഷിക പിതാക്കന്മാർ ഇപ്രകാരം താല്പര്യപൂർവ്വം അവരുടെ മക്കൾക്കു നൽകുമെങ്കിൽ നന്മ മാത്രമുള്ളവനും, സ്നേഹത്തിന്റെ മൂർത്തിഭാവവുമായ സ്വർഗ്ഗീയ പിതാവ് എത്ര അധികമായി നമ്മുടെ ആവശ്യങ്ങൾക്കു നൽകുമെന്നു ചൂണ്ടിക്കാണിക്കുന്നു.

നാം ഉൽക്കടമായി ആഗ്രഹിക്കേണ്ടതും ആവശ്യപ്പെടേണ്ടതുമായ കാര്യം എന്തെന്ന് ഇവിടെ വ്യക്തമാക്കുന്നു. അത് പരിശുദ്ധാത്മാവ് എന്ന ശ്രേഷ്ഠദാനമാണ്. അതിനെക്കാൾ വലുതായ ദാനമില്ല. ആത്മാവിനെ നമുക്കു ലഭിക്കുമ്പോൾ ആത്മാവിന്റെ വരങ്ങളും, നമുക്കു പ്രാപ്യമാകുന്നു. അപ്പോൾ ആത്മിക ഫലങ്ങളെ പുറപ്പെടുവിക്കുവാൻ നാം പ്രാപ്തരാകുന്നു. ദൈവത്തോടും മറ്റുള്ളവരോടും, നമ്മോടു തന്നെയുമുള്ള ബന്ധത്തിൽ വെളിപ്പെടേണ്ട ഫലങ്ങൾ അപ്പോൾ നമ്മിൽ നിന്നുണ്ടാകുന്നു.

2) ദൈവരാജ്യം വർത്തമാനകാലാനുഭവമാണ്: തുടർന്നു കർത്താവു വ്യക്തമാക്കുന്ന ഒരു സത്യം. ദൈവരാജ്യമെന്നത് ഒരു വിദൂര സ്വപ്നമല്ല, വർത്തമാനകാല യാഥാർത്ഥ്യമാണ്. ദൈവരാജ്യം എന്നവാക്കിനെക്കാൾ അർത്ഥ വിന്യാസം വരുത്തുന്നത് ദൈവത്തിന്റെ രാജത്വം എന്നുള്ളതാണ്. ദൈവരാജ്യത്തിന്റെ ആഗമനത്തിനുവേണ്ടി ആകാംക്ഷയോടെ കാത്തിരുന്ന ഒരു ജനതയാണ് യേശുവിന്റെ ശ്രോതാക്കളായി എത്തിയത്. അവരോടു തനിക്കു പറയാനുള്ളത് ദൈവരാജ്യം അവരുടെ അടുക്കൽ വന്നിരിക്കുന്നു എന്നാണ്. യേശുവിന്റെ ആഗമനത്തിലും, അവിടുത്തെ ശുശ്രൂഷയിലും കൂടി ദൈവരാജ്യാനുഭവം യാഥാർത്ഥ്യമായിത്തീർന്നിരിക്കുന്നു.

അതിന്റെ തെളിവാണ് ഭൂതങ്ങൾ ബഹിഷ്കരിക്കപ്പെടുന്നതും രോഗികൾ സ്വസ്ഥരായിത്തീരുന്നതും. യോഹന്നാൻ സ്നാപകൻ കാരാഗൃഹത്തിൽ കിടക്കുമ്പോൾ, തന്റെ ശിഷ്യന്മാരെ യേശുവിന്റെ അടുക്കൽ അയച്ച് വരുവാനുള്ളവർ (മശിഹാ) നീയോ, അതേ വേറൊരാൾക്കുവേണ്ടി കാത്തിരിക്കണമോ എന്നു ചോദിച്ചു. അപ്പോൾ യേശു നൽകുന്ന മറുപടി ശ്രദ്ധേയമാണ്. അവർ കാണുന്ന അത്ഭുത പ്രവൃത്തികളും അവർ കേൾക്കുന്ന സന്ദേ

**സ്വർഗ്ഗത്തിൽ എത്തുമ്പോൾ ഉണ്ടാകാവുന്ന മൂന്ന് ആശ്ചര്യങ്ങളെപ്പറ്റി ഒരാൾ ഇങ്ങനെ ചിത്രീകരിക്കുന്നു. 1) നാം പ്രതീക്ഷിച്ച പലരെയും അവിടെ കണ്ടില്ല. 2) നാം പ്രതീക്ഷിക്കാത്ത പലരും അവിടെ സ്ഥാനം പിടിച്ചിരിക്കുന്നു. 3) ആത്മാർത്ഥമായി ചിന്തിക്കുമ്പോൾ ഈ ഞാൻ തന്നെ അവിടെ എങ്ങനെ എത്തി എന്നുള്ളത്.**



ശവും അതു വെളിവാക്കുന്നു എന്നായിരുന്നു. യേശു ചെയ്ത അത്ഭുത പ്രവൃത്തികൾ, ജനങ്ങളിൽ അത്ഭുത മുളവാക്കുക എന്ന ലക്ഷ്യത്തോടെ ചെയ്തവ അല്ല. ദൈവത്തിന്റെ ആധിപത്യം യാഥാർത്ഥ്യമായിരിക്കുന്നു എന്നതിന്റെ അടയാളമായിട്ടാണ് കാണേണ്ടത്.

എന്നാൽ ഈ യാഥാർത്ഥ്യം യേശുവിന്റെ എതിരാളികൾ അംഗീകരിക്കാതെ പിശാചുക്കളുടെ തലവനായ ബെയിൽസബൂനെക്കൊണ്ടാണ് അത്ഭുതങ്ങൾ ചെയ്യുന്നതെന്ന് വിലയിരുത്തി. സമൂഹത്തിൽ ഇന്നും കാണുന്ന ഒരു പ്രവണതയാണ്, നന്മയെ കാണാനോ അംഗീകരിക്കാനോ ഒരുമ്പെടാതെ എന്തെങ്കിലും ദോഷം കണ്ടെത്തുവാൻ ശ്രമിക്കുന്നത്. ഏതെങ്കിലും വ്യക്തിയെക്കുറിച്ചോ സംഭവത്തെക്കുറിച്ചോ ഒക്കെ ഇപ്രകാരം ദോഷാരോപണത്തിന്റെ വിലയിരുത്തൽ സാധാരണമാണ്. തന്റെ എതിരാളികളെ നിശ്ശബ്ദരാക്കാൻ തക്കയുക്തമായ മറുപടി കർത്താവു നൽകുന്നു. ഒരു രാജ്യമോ കുടുംബമോ അതിൽ തന്നെ ഛിദ്രിച്ചാൽ അതിനു നിലനില്പില്ല. ഇത് പകൽപോലെ തെളിവായ സത്യം തന്നെ. മുൻ വിധിയും, അസൂയയും പകയും, നമ്മുടെ മനസ്സിനെ ഭരിക്കുമ്പോൾ യാഥാർത്ഥ്യം കാണാൻ നമുക്കു കഴിയുകയില്ല. അതാണ് പരീശപ്രഭൃതികൾക്കു സംഭവിച്ചത്.

നാം ദൈവരാജ്യത്തിന്റെ അനുഭവത്തിൽ കഴിയുന്നവരാണ്. പ്രാർത്ഥനയുടെയും ജാഗരണത്തിന്റെയും

അനുഭവത്തിൽ തുടരുകയും, കർത്താവിന്റെ ആധിപത്യം പൂർണ്ണമായി അംഗീകരിച്ച് അവിടുത്തെ മഹത്വത്തിനായി ജീവിക്കുകയും ചെയ്യാം.

ആഗസ്റ്റ് 31

## വാങ്ങിപ്പിന്റെ ശേഷം മൂന്നാം ഞായറാഴ്ച

**വേദഭാഗം: മത്താ. 17:22–27**

വിഷയം: ദേവാലയ നികുതി

**ആമുഖം:** യേശുവിന്റെ പീഡാനുഭവത്തെക്കുറിച്ചും മരണത്തെക്കുറിച്ചും മൂന്നു പ്രാവശ്യം ശിഷ്യന്മാരെ അറിയിച്ചു. തനിക്കു നേരിടാൻ പോകുന്ന ദുരന്തത്തെക്കുറിച്ച് കർത്താവു വ്യക്തമായി അറിഞ്ഞിരിക്കുന്നു. പ്രതിസന്ധി നേരിടുമ്പോൾ ശിഷ്യന്മാർ പരിഭ്രാന്തരാകാതിരിക്കാനാണ് മൂന്നു പ്രാവശ്യം മുൻകൂട്ടി അതെപ്പറ്റി കർത്താവ് അവരെ അറിയിച്ചത്.

ഇന്നത്തെ വേദഭാഗത്തുള്ള മറ്റൊരു സംഭവം ദേവാലയ നികുതി കൊടുക്കുന്നതിനെക്കുറിച്ചാണ്. ഈ വിഷയം അപ്പോസ്തോലികകാലത്ത് അവർ അഭിമുഖീകരിച്ച പ്രശ്നമായിരുന്നു. അവർ ക്രിസ്തു മൂലം രക്ഷയിലേക്കു വരികയും ന്യായപ്രമാണത്തിന്റെ ചട്ടക്കൂട്ടിൽ നിന്ന് വിമുക്തരാവുകയും ചെയ്തപ്പോൾ ദേവാലയ നികുതി കൊടുക്കുവാൻ ബാധ്യസ്ഥരാണോ എന്ന സംശയമുയർന്നു. അതിനുള്ള ഉത്തരമായിട്ടുകൂടിയാണ് സുവിശേഷകനായ മത്തായി ശ്ലീഹാ ഈ സംഭവം ഇവിടെ രേഖപ്പെടുത്തിയത്.

1) തലവരിപ്പണം നൽകണം: മോശയുടെ നിയമപ്രകാരം (പുറ. 30:11–16) ഇരുപതു വയസ്സു പൂർത്തിയായ ഓരോ പുരുഷനും അര ശേക്കൽ ദേവാലയത്തിന്റെ ചെലവുകൾക്കായി വർഷംതോറും കൊടുക്കണം. പ്രസ്തുതുകയ്ക്കു തുല്യമാണ് രണ്ടുദ്രഹ്മ. അതുകൊണ്ട് തലവരിപ്പണമെന്നു പറയുന്ന ദേവാലയ നികുതിക്ക് "ദിദ്രഹ്മ" എന്നു പറയുമായിരുന്നു. അത് പെസഹായ്ക്കു മുമ്പായി ശേഖരിക്കാനുള്ള സംവിധാനം ചെയ്യും. അതാതു സ്ഥലത്തെ സുനഗോഗിൽ പണം നൽകാം; അതു സാധിക്കാത്തവർ പിന്നീട് യറുശലേം ദേവാലയത്തിൽ പെസഹായുടെ ആചരണത്തിന് എത്തുമ്പോൾ അവിടെ നൽകണം.

അതുകൊണ്ടാണ് അവിടെ നാണയം മാറ്റക്കാരുടെ സാന്നിധ്യമുണ്ടാകുന്നത്.

ന്യായപ്രമാണത്തിന്റെ പല കാര്യങ്ങളും പരിഗണിക്കാത്തവനെന്ന് യേശുവിനെപ്പറ്റി അധികാര വർഗ്ഗം വിധി എഴുതിയിരുന്നു. അതുകൊണ്ട് പ്രായപൂർത്തിയായ ഏതു യഹൂദനും നൽകുവാൻ ബാധ്യസ്ഥമായ ഈ ദേവാലയ നികുതി യേശു കൊടുക്കുമോ എന്നു പത്രോസിനോടു ചോദിച്ചു. മത്തായിയുടെ സുവിശേഷത്തിന് പത്രോസിന് പ്രത്യേക പ്രാമുഖ്യം നൽകിയിട്ടുള്ളതു കാണാം. പത്രോസ് ഇവിടെ ഉത്തരം നൽകുന്നത് യേശു നികുതി നൽകുമെന്നു തന്നെയാണ്. ഇതു മനസ്സിലാക്കിയ കർത്താവു ചോദിക്കുന്നു രാജാക്കന്മാർ നികുതി വാങ്ങിക്കുന്നത് പ്രജകളോടോ കുടുംബാംഗങ്ങളോടോ എന്നു ചോദിച്ചു. കുടുംബാംഗങ്ങളിൽ നിന്നല്ല രാജ്യങ്ങിലെ മറ്റുജനങ്ങളോടാണ് എന്നുത്തരം നൽകി. അപ്പോൾ കർത്താവു ബാധ്യസ്ഥനല്ല എന്നു തെളിയിക്കുകയായിരുന്നു. കാരണം ദേവാലയം തന്റെ പിതാവിന്റെ ആലയമാണ്. പുത്രൻ എന്ന നിലയിൽ ദേവാലയത്തിന്റെ ചെലവിനു താൻ കൊടുക്കേണ്ടതായിട്ടില്ല എന്നു സമർത്ഥിച്ച ശേഷം പറയുന്നത്: എങ്കിലും അവർക്ക് ഇടർച്ച ഉണ്ടാകാതിരിക്കാൻ നികുതി കൊടുക്കാനാണ് നിർദ്ദേശം.

വലിയ ഒരു തത്വം കർത്താവ് ഇവിടെ വെളിപ്പെടുത്തി. നാം ഒരിക്കലും അന്യർക്ക് ഇടർച്ചയോ മാർഗ്ഗദോഷമോ വരുത്തുവാൻ ഇടയാക്കരുത്. പല കാര്യങ്ങൾക്കും ഒരു പക്ഷേ നമുക്ക് സ്വാതന്ത്ര്യവും, നമ്മുടെ മനഃസാക്ഷിക്കു നിരക്കുന്നതുമായിരിക്കാം. എന്നാൽ നാം കണക്കിലെടുക്കേണ്ടത് അതു എങ്ങനെ നമ്മുടെ സഹോദരനെ ബാധിക്കുമെന്നുള്ളതാണ്. ഈ തത്വം പൗലോസ് ശ്ലീഹാ അനുശാസിക്കുന്നു. വിഗ്രഹത്തിനു സമർപ്പിച്ചതാണെങ്കിലും നിനക്കതു ഭക്ഷിക്കാം. പക്ഷേ അങ്ങനെ ചെയ്യുന്നത് ബലഹീന മനസ്സാക്ഷിയുള്ള ഒരു സഹോദരന് ഇടർച്ചയ്ക്ക് ഹേതുവാകുമെങ്കിൽ അത് നാം ചെയ്യാൻ പാടി




## സഭാ ഭരണഘടന

2008 ജൂൺ മാസം മലങ്കരസഭാ മാസികയിൽ സഭാ ഭരണഘടനയ്ക്കുള്ളിൽ നിന്നുകൊണ്ട് ഇടവക ഭരണം എങ്ങനെ നിർവ്വഹിക്കാമെന്നുള്ള ചെങ്ങന്നൂർ മെത്രാസന അധിപൻ തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെ ലേഖനം വായിക്കുവാനിടയായി.

സഭാ ഭരണഘടന രൂപീകരിച്ച കമ്മറ്റിയിലെ അംഗമായിരുന്ന പാറേട്ട് മാർ ഈവാനിയോസ് തിരുമേനി (പാറേട്ട് മാത്യൂസ് അച്ചൻ) പലപ്പോഴും പട്ടക്കാരോടും പള്ളിക്കാരോടും, സഭാഭരണഘടനയെപ്പറ്റി പ്രതിപാദിക്കുന്ന പല കാര്യങ്ങളും ഈ ലേഖനം വായിച്ചപ്പോൾ ഓർമ്മയിൽ വന്നു. നമ്മുടെ സഭയുടെ കെട്ടുറപ്പിന്റെ അടിസ്ഥാനം സഭാ ഭരണഘടനയാണ്. 1958 ഡിസംബർ 16-ാം തീയതി സഭാ സമാധനമുണ്ടായ ദിവസം പഴയ സെമിനാരി പള്ളിയിലെ വിശുദ്ധ മദ്ബഹായിൽ പരിശുദ്ധ പാമ്പാടിത്തിരുമേനിയുടെ കൂടെ ഞാൻ സംബന്ധിച്ചത് ഓർക്കുന്നു. സമാധാനത്തിനുവേണ്ടി അന്ന് പകൽ നടന്ന ചർച്ചകളിൽ സഭാഭരണഘടനയ്ക്ക് വിധേയമായി പരിശുദ്ധ-പാത്രിയർക്കീസ് ബാവായെ സ്വീകരിച്ചാൽ മതിയെന്ന് ഒരു വിഭാഗവും എന്നാൽ ഭരണഘടന മുറുകെ പിടിക്കാതെ സമാധാനം ഉണ്ടാക്കുകയാണ് വേണ്ടതെന്ന് ഓർത്തഡോക്സ് സഭയിലെ പ്രമുഖരായ പലരും പറയുകയുണ്ടായി. എന്നാൽ ഭരണഘടനയ്ക്കു വിധേയമായി മാത്രം സമാധാനമുണ്ടായാൽ മതിയെന്ന് പാറേട്ട് മാർ ഈവാനിയോസ് തിരുമേനിയും, വട്ടക്കുന്നേൽ ചെറിയാൻ വക്കീലും പറഞ്ഞ കാര്യം ഈ സമയത്ത് ഞാൻ ഓർക്കുകയാണ്.

സഭയുടെ കെട്ടുറപ്പ് ഭരണഘടനയ്ക്ക് വിധേയമായി പ്രവർത്തിക്കുമ്പോൾ മാത്രമാണ് പൂർണ്ണമാകുന്നത്.

ഇന്ത്യൻ ഭരണഘടന 1950-ൽ രൂപീകൃതമായി. എന്നാൽ അതിന് 16 വർഷം മുമ്പ് 1934-ൽ സഭാഭരണഘടന പ്രാബല്യത്തിൽ വന്നു. ഇടവക ഭരണത്തെപ്പറ്റിയും, ഇടവക സൂക്ഷിക്കേണ്ട രജിസ്റ്ററുകളെക്കുറിച്ചും, ഇടവക യോഗം വിളിച്ചു കൂട്ടേണ്ട വിധത്തെപ്പറ്റിയും തിരുമേനി വളരെ വിശദമായി പ്രതിപാദിക്കുന്നുണ്ട്. ഇടവക മാനേജിംഗ് കമ്മറ്റി കൈക്കാരൻ, വികാരി, സെക്രട്ടറി, എന്നിവരുടെ ചുമതലകളെപ്പറ്റിയും ഭരണഘടനയിൽ പറഞ്ഞിട്ടുണ്ടെങ്കിലും, തിരുമേനിയുടെ വിശദീകരണം എല്ലാ വിധത്തിലും ഉചിതമായിരിക്കുന്നു. ഇടവകയിലും, മെത്രാസനത്തിലും, സഭാ കേന്ദ്രത്തിലും, തെരഞ്ഞെടുക്കപ്പെട്ടുവരുന്ന സ്ഥാനികൾ പലപ്പോഴും അവരുടെ സ്ഥാനവും, ചുമതലയും വേണ്ടവിധം മനസ്സിലാക്കാതെ പ്രവർത്തിക്കുന്നില്ലേ, എന്ന് സംശയക്കേണ്ടിയിരിക്കുന്നു.

ജനാധിപത്യവും എപ്പിസ്ക്കോപ്പസിയും വളരെ ഭംഗിയായി ഉരുക്കിച്ചേർത്ത് നിർമ്മിച്ചിട്ടുള്ള 1934-ലെ മലങ്കര സഭാ ഭരണഘടനാ പ്രകാരം നമ്മുടെ ഇടവകപ്പള്ളികളുടെയും, മെത്രാസനത്തിന്റെയും, സഭാ കേന്ദ്രത്തിന്റെയും പരിശുദ്ധ സുന്നഹദോസിന്റെയും ഭരണം മുന്നോട്ടു പോകുന്നതിന് എല്ലാ ചുമതലപ്പെട്ടവരും ബാദ്ധ്യസ്ഥരാണ്.

**- റവ. പി. സി. യോഹന്നാൻ റമ്പാൻ, പാമ്പാടി ദയറ**

---

ല്ല. 1 കൊരി. 10:28-29. പ്രത്യേകിച്ച് നേതൃസ്ഥാനത്തിലിരിക്കുന്നവർ വളരെ ശ്രദ്ധിക്കേണ്ട കാര്യമാണ്. തന്റെ ചുവടുവയ്പ്പ് മറ്റുള്ളവരെ എങ്ങനെ ബാധിക്കുമെന്നുള്ളത്. മാതാപിതാക്കന്മാർ, ഗുരുജനങ്ങൾ, ആത്മീയ പ്രവർത്തകർ ഇവരെല്ലാം ഇക്കാര്യം കണക്കിലെടുക്കണം.

2. ദേവാലയ ഭോഗങ്ങൾകൊടുക്കുന്നതിൽ വീഴ്ച വരുത്തരുത്! സഭയുടെ ആവശ്യങ്ങൾക്കും പ്രവർത്തനങ്ങൾക്കും കൊടുക്കുന്നതിൽ നാം വീഴ്ച വരുത്തരുത് എന്ന സന്ദേശവും ഈ സംഭവം നൽകുന്നുണ്ട്. ചിലർ ദശാംശം കൃത്യമായി കൊടുക്കുന്നു. അതു പഴയ നിയമ വ്യവസ്ഥയാണ്, ക്രിസ്തീയ സഭാംഗങ്ങൾക്കു അതു ബാധകമല്ല എന്നു വാദിക്കുന്നവരുണ്ട്. വേറെ ചിലർ ദേവാലയത്തിലേക്കു കൊടുക്കാൻ നിർബ്ബന്ധിതരാകുമ്പോൾ മാത്രം നൽകുന്നവരുണ്ട്. ഏതായാലും കർത്താവ് നമുക്ക് ഉത്തമ മാതൃക കാണിച്ചു തന്നിട്ടുണ്ട്.

നൽകുന്നതിനെപ്പറ്റി പൗലോസ് ശ്ലീഹാ പഠിപ്പിക്കുന്നത്: ഒരുത്തനു മനസ്സൊരുക്കം ഉണ്ടെങ്കിൽ പ്രാപ്തിയില്ലാത്തതുപോലെയല്ല, പ്രാപ്തിയുള്ളതുപോലെ കൊടുത്താൽ അവനു ദൈവ പ്രസാദം ലഭിക്കും. 2 കൊരി. 8:12 "സങ്കടത്തോടെ അരുത്, നിർബന്ധത്താലുമരുത്! സന്തോഷത്തോടെ കൊടുക്കുന്നവനെ ദൈവം സ്നേഹിക്കുന്നു. 2 കൊരി. 9:7,8.

3. ദൈവം സൃഷ്ടിച്ച മത്സ്യത്തിൽ വായിൽ അതിന്റെ സ്രഷ്ടാവിനു നൽകാൻ ദ്രഹ്മ ഉണ്ടായിരുന്നു. ദൈവത്തിന്റെ സ്വരൂപത്തിൽ സൃഷ്ടിച്ച് തന്റെ അമൂല്യമായ മരണത്താൽ നമ്മെ രക്ഷിച്ച കർത്താവിന് നമ്മുടെ വായിൽ നിന്ന് അനവരതം സ്തുതിയും സ്തോത്രവുമാണ് ഉയരേണ്ടത്. അതാണ് പിതാക്കന്മാർ പാടിയത്! "നിൻ സ്തുതിയും ഹാലേലുയ്യായും കർത്താവേ ഞാൻ നിറുത്തരുതേ"-എന്ന്. അധരഫലം എന്ന സ്തോത്രയാഗം നിരന്തരം അർപ്പിക്കുന്നവരായി നമുക്കു ശ്രമിക്കാം. (എബ്ര. 13:15)

4. ഒരുകാര്യം കൂടി ഈ സംഭവം ഓർമ്മിപ്പിക്കുന്നു. കർത്താവ് ദേവാലയത്തെ അവഗണിക്കുകയോ വിസ്മരിക്കുകയോ ചെയ്തില്ല. അവിടെ ആത്മീയതയ്ക്കു നിരക്കാത്ത കാര്യങ്ങൾ കണ്ടപ്പോൾ അതിനെ ചെറുക്കുകയായിരുന്നു ചെയ്തത്. ദേവാലയത്തിന്റെ വിശുദ്ധിയും മഹത്വവും കാത്തു സൂക്ഷിക്കുവാനുള്ള സന്ദേശവും കർത്താവു നൽകുന്നുണ്ട്. മന്ദിരം ഭംഗിയായി സൂക്ഷിക്കണമെന്നു മാത്രമല്ല അവിടെ നടക്കുന്ന അനുഷ്ഠാനങ്ങളും കർമ്മങ്ങളും ദൈവിക പദ്ധതികൾക്കും ആത്മീയതയ്ക്കും അനുയോജ്യമായിരിക്കണം. ■






STUDY 63




ജോഷി ബി. ജോൺ, മണപ്പള്ളി

## വലത്തോട്ട്

1. ഇസ്സ്വാബിന്റെ ഏറ്റവും ഇളയ പുത്രി (6)
3. ചന്ദ്രൻ നിശ്ചലമായി നിന്ന താഴ്‌വര (4)
5. അഹറോന്റെ ആദ്യജാതൻ (3)
7. യോനാഥാനും അഹീയാസും കിണറി ലൊളിച്ച സ്ഥലം (3)
9. പീശോൻ നദി ചുറ്റിയൊഴുകുന്ന ദേശം (3)
15. എലിശയുടെ ജന്മദേശം (6)
17. ശൗൽ കൊല്ലപ്പെട്ട പർവതം (4)
19. 'പൊടിവീട്' എന്ന് അർഥം; ഒരു പട്ടണം (4)
21. യോർദാനു കിഴക്ക് മനശെ ഗോത്ര ത്തിനു മോശ നൽകിയ പട്ടണം; ഇന്നും കലുഷിതം (3)
22. അഹറോന്റെ ഏറ്റവും ഇളയ പുത്രൻ (4)
24. അഹറോനെ അടക്കിയ സ്ഥലം (3)
26. ഈസേബെലിനെ ഭയന്ന് ഏലിയാവ് ആദ്യം ഓടിപ്പോയ സ്ഥലം (4)
28. ഓബേദിന്റെ പിതാവ് (3)
29. തുബൽകയീന്റെ പെങ്ങൾ (3)
30. 'കൈവശം' എന്ന് അർഥം; ഒരു നഗരം (3)
31. അസൊസിൽ നിന്ന് പൗലൊസി നെയും കയറ്റി, കപ്പൽ ആദ്യം എത്തിയ സ്ഥലം (4)
32. "സ്വതന്ത്രയായി നടക്കുന്ന പേടമാൻ" (4)
33. ലേവിപുത്രൻ ഗെർശോന്റെ ആദ്യജാ തൻ (3)



## താഴോട്ട്

1. മഹലലേലിന്റെ പിതാവ് (3)
2. വിഭ്രമരാഗത്തിൽ പ്രാർഥിച്ച പ്രവാച കൻ (4)
3. അഹവാ ആറ്റിനരികെ പാളയമിറങ്ങി യവരിലെ തലവന്മാരിൽ രണ്ടാമൻ (4)
4. തിമോഥെയോസിന്റെ വല്യമ്മ (3)
6. ബേൽത്ത്ശസരിന്റെ പൂർവ നാമം (4)
8. മിനുക്കിയ താമ്രം കൊണ്ട് പണി ചെയ്യാൻ സമർഥൻ (4)
10. ശണ്ഠയില്ലാത്ത കിണർ (4)
11. യഹോവയുടെ കോപം മുലം യിസ്രാ യേലിന്റെ ഇടയിൽ തീയുണ്ടായ സ്ഥലം (3)
12. ലേയയുടെ രണ്ടാമത്തെ മകൻ (4)
13. വീഞ്ഞ് പരിഹാസി; മദ്യമോ? (6)
14. യോശീയാവിനെ ഫറവോൻ-നെഖോ കൊന്ന സ്ഥലം (3)
16. മുൾപ്പടർപ്പു കത്തുന്നതായി മോശ കണ്ട പർവതം (3)
18. "ചൂളപോലെ കത്തുന്ന ദിവസം വരും" പ്രവചിച്ചതാര്? (3)
19. മാർത്ത-മറിയമാരുടെ നാട് (3)
20. അമോര്യരുടെ ദേശത്തു നിന്ന് ഉൽഭവിച്ച് മരുഭൂമിയിൽ കൂടി ഒഴുകുന്ന തോട് (4)
21. പെട്ടകം ഉണ്ടാക്കിയ മരം (3)
22. 'മഹത്വം പൊയ്പോയി' എന്നു പറഞ്ഞ് അമ്മ മകനിട്ട പേര് (4)
23. പല ഭാഷകൾ ഉണ്ടായ സ്ഥലം (3)
25. സഭയുടെ അടിസ്ഥാനമായ പാറ (3)
27. ഗിദെയോന്റെ ആളുകൾ പാറമേൽ വച്ചു കൊന്ന മിദ്യാന പ്രഭു (3)

## പദപ്രശ്നം-61 (ശരിയുത്തരം അയച്ചവർ)

**1. വി. സി. നൈനാൻ, നാഗ്പൂർ സെന്റ് ജോർജ് കത്തീഡ്രൽ, കൊൽക്കത്ത മെത്രാസനം**

2. ആൻ മറിയം കോശി, കടമ്പനാട്, 3. റെയ്ചൽ അലക്സാണ്ടർ, പൂനെ; 4. അമ്മിണി മാത്യു, ഭോപാൽ, 5. വി. എ. തോമസ്, കറ്റാനം; 6. റെയ്ചൽ വർഗീസ്, ഇലന്തൂർ, 7. ഏലിയാമ്മ ജോർജ്, ആവണീശ്വരം; 8. ചിന്നമ്മ ജോൺ, തിരു; 9. ലിസി വർഗീസ്, തിരുവല്ല; 10. ലൈല പോൾ, തിരു; 11. മിനിമോൾ സ്കറിയ, ജയ്പൂർ, 12. നിഖിൽ ജോൺ, പന്തളം; 13. പൊന്നമ്മ ജോർജ്, പറന്തൽ; 14. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ, 15. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 16. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 17 . ലൂസി അലക്സാണ്ടർ, ചെന്നൈ; 18. കുഞ്ഞുമോൾ ജോർജ്, കാർത്തികപ്പള്ളി, 19. സാറാമ്മ തമ്പി, കോയമ്പത്തൂർ; 20. ശോശാമ്മ തോമസ്, കൈതക്കോട്, 21. പി. സി. അലക്സാണ്ടർ, മറ്റം; 22. അന്നമ്മ തോമസ്, നരിയാപുരം; 23. ഏലിയാമ്മ പൗലോസ് ചെല്ലക്കോട്; 24. മേരിക്കുട്ടി കുര്യാക്കോസ്, കോട്ടയം; 25. സാറാമ്മ മാത്യു, ഐക്കാട്, 26. മറിയാമ്മ വർഗീസ് ദുൻഗർപൂർ; 27. മറിയാമ്മ തോമസ് ഇലവുംതിട്ട; 28. മറിയാമ്മ സാമുവൽ, മീനടം; 29. എലിസബത്ത് തമ്പി, കൊച്ചി; 30. ബെൻസി വിൽസൺ, നരിയാപുരം; 31. സൂസൻ തങ്കൻ, ഭാണ്ഡുപ്; 32. ഉണ്ണിവർഗീസ്, തിരുവല്ല; 33. എലിസബത്ത് മാത്യു, കൊൽക്കത്ത; 34. ഓമന ചാക്കോ, നിരണം; 35. ടി. സി. മാത്തപ്പൻ, കുന്നംകുളം; 36. ഏലിയാമ്മ സഖറിയ, കൊൽക്കത്ത, 37. സൂസമ്മ മാത്യു, നാരങ്ങാനം, 38. ജെൻസി ഗീവർഗീസ്, നിരണം; 39. സൂസമ്മ രാജൻ, കൊൽക്കത്ത, 40. ലീലാമ്മ ജോർജ്, ബാംഗ്ലൂർ; 41. ഏലിയാമ്മ ജോർജ്, മീര റോഡ്; 42. ഏലിയാമ്മ വർഗീസ് ബംഗ്ലൂരു; 43. ലാലി കോശി, ഊന്നുകൽ. 44. ഏലിയാമ്മ ഗീവർ, കുന്നംകുളം; 45. മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം 46. തങ്കമ്മ എബ്രഹാം, കോടുകുളഞ്ഞി; 47. ലീലാമ്മ തോമസ്, കുണ്ടറ, 48. സൂസൻ മാത്യു, കൊച്ചി, 49. മറിയാമ്മ മാത്യു, കളമശേരി; 50. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്, 51. റാഹേലമ്മ തോമസ്, തൂവയൂർ, 52. ഏലമ്മ എബ്രഹാം, കളമശേരി, 53. റോണ സൂസൻ നെടുമാവ്, 54. പൊന്നമ്മ ജോയി, കറ്റാനം, 55. ഷൈനി തോമസ്, ഇൻഡോർ; 56. റാണി സൂസൻ ബാബു, അടൂർ, 57. എ. കെ. വർഗീസ്, കല്ലുമല, 58. കുമാരി ചാക്കോ, തിരു.; 59. ശോശാമ്മ എബ്രഹാം ചെന്നൈ, 60. ഏലിയാമ്മ തോമസ്, നിരണം; 61. റെയ്ചൽ മത്തായിക്കുട്ടി, പുതുശേരി, 62. ഏലിയാമ്മ ജോർജ്, കുരീപ്പള്ളി; 63. ഷീല അലക്സ്, നൂറനാട്, 64. സൂസമ്മ ഇടിക്കുള പൂനെ; 65. മറിയാമ്മ വർഗീസ്, ആനിക്കാട്, 66. റോസമ്മ തങ്കച്ചൻ, ജയ്പൂർ, 68. കെ. കെ. എബ്രഹാം, പനയമ്പാല; 69. രഞ്ജിനി റജി, കളമശേരി; 70. ലിജു തോമസ്, മുഖത്തല, 71. ഏലിയാമ്മ ഐസക്, പുത്തൂർ

(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)
(e-mail: joshibjohn@hotmail.com)

ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം
ജോഷി ബി. ജോൺ മണപ്പള്ളി
S.R.P. മാർക്കറ്റ് പി.ഒ.
കൊല്ലം ജില്ല-690539

ഉത്തരങ്ങൾ അയക്കേണ്ട അവസാന തീയതി : 10-09-2008

## പദപ്രശ്നം - 61, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| ഹ | ല്ലേ | ലൂ | യ്യാ | മ | ഹാ | ന | ക്രം | ഹി | ഏ |
| ന | ത്തി | സി | തു | മാ | നൂ | ഹ | സാ | യേ | ൽ |
| ന | ഷോ | ഫ | റ | ബോ | ൻ | ശോ | ബാ | ൽ | ബേ |
| യേ | ഥെ | ർ | ണാ | ക് | കി | ൻ | ബെ | അ | ഥേ |
| ൽ | യോ | ഏ | സ് | ഥേ | ർ | ഗി | ൽ | ഗാ | ൽ |
| പീ | സ് | ന്യൂ | അ | ബി | മേ | ലെ | ക് | ഗ് | അ |
| ലാ | ബാൻ | | ശ് | ഊ | ൽ | യാ | യീ | ദോ | സ് |
| ത്തൊ | ശാ | ഗേ | പെ | ത്രി | നോ | ദ് | ദേ | ശ | ക്ക |
| സ് | ൻ | ബെ | നാ | യാ | വ് | ഹേ | മാ | ൻ | നാ |
| ഗെ | രാ | ർ | സ് | വ് | ദ | മ | സ് | കൊ | സ് |

ഉത്തരം കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതി



വാർത്തകൾ

## അഖില മലങ്കര ക്വിസ് മത്സരം

ചെങ്ങന്നൂർ ഭദ്രാസനത്തിലെ ഇടനാട് സെന്റ് മേരീസ് യുവജനപ്രസ്ഥാനത്തിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കര ക്വിസ് മത്സരം 2008 സെപ്തംബർ 7-ാം തീയതി ഞായറാഴ്ച 1.30 പി.എം. മുതൽ നടത്തപ്പെടുന്നു. ഒന്നും രണ്ടും മൂന്നും സ്ഥാനം ലഭിക്കുന്നവർക്ക് ട്രോഫിയും ക്യാഷ് അവാർഡും നൽകുന്നതാണ്.

വിഷയങ്ങൾ: അപ്പോസ്തോല പ്രവൃത്തികൾ, വെളിപാട് പുസ്തകം, മർത്തോമ്മാമാർ (I-VIII), കൂദാശകൾ, പൊതുവിജ്ഞാനം. കൂടുതൽ വിവരങ്ങൾക്ക് 0479-2456448 എന്ന നമ്പരിൽ ബന്ധപ്പെടുക.

## വിദ്യാഭ്യാസ സഹായം അപേക്ഷകൾ ക്ഷണിക്കുന്നു

കോട്ടയം:- ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് തിരുമേനിയുടെ സ്മരണയ്ക്കായി വൈദിക സെമിനാരിയിൽ ഏർപ്പെടുത്തിയിരിക്കുന്ന മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ വിദ്യാഭ്യാസ സഹായത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു. പ്രൊഫഷണൽ, ടെക്നിക്കൽ, പാരാമെഡിക്കൽ കോഴ്സുകളിൽ പഠിക്കുന്ന സമർത്ഥരും നിർദ്ധനരുമായ വിദ്യാർത്ഥികൾക്ക് അപേക്ഷിക്കാവുന്നതാണ്. അപേക്ഷ ഫോറത്തിന് സെക്രട്ടറി, മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ, ഓർത്തഡോക്സ് സെമിനാരി, പി.ബി.നമ്പർ-98, കോട്ടയം-686001 എന്ന വിലാസത്തിൽ ബന്ധപ്പെടാവുന്നതാണ്. പൂരിപ്പിച്ച അപേക്ഷകൾ 2008 ഒക്ടോബർ 15-നു മുമ്പായി ഫൗണ്ടേഷൻ ഓഫീസിൽ ലഭിച്ചിരിക്കണം.

## പ്രധാന ശുശ്രൂഷകർക്ക് സഹായം

കോട്ടയം:- അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഇടവക പള്ളികളിലെ പ്രധാന ശുശ്രൂഷകൾക്ക് ചികിത്സാ സഹായം (ദീർഘ കാലമായി രോഗത്തിൽ കഴിയുന്നവർക്ക്), വിവാഹ സഹായം, ഭവനനിർമ്മാണ സഹായം എന്നിവ നൽകുന്നു. അർഹതയുള്ളവർ ഇടവക വികാരിയുടെയും, ഭദ്രാസന മെത്രാപ്പോലീത്തായുടേയും ശുപാർശകത്ത് സഹിതം അപേക്ഷകൾ അഖില മലങ്കര ഓർത്തഡോക്സ് ശുശ്രൂഷക സംഘം, ശ്രുതി, ഓർത്തഡോക്സ് സെമിനാരി, കോട്ടയം-686001 എന്ന വിലാസത്തിൽ അയയ്ക്കണം.

## പാരീഷ് മിഷൻ 2008

കോട്ടയം ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരിയിലെ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും ആഭിമുഖ്യത്തിൽ ഓണാവധിക്കാലത്തു (സെപ്റ്റംബർ 1-10) പാരീഷ് മിഷൻ നടത്തപ്പെടുന്നു. താല്പര്യമുള്ള ഇടവകകൾ വികാരി മുഖേന, സെക്രട്ടറി, പാരീഷ് മിഷൻ, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം (ഫോൺ-0481-2566526) എന്ന വിലാസത്തിൽ ഓഗസ്റ്റ് 20-ന് മുമ്പായി ബന്ധപ്പെടേണ്ടതാണ്.

– സെക്രട്ടറി, പാരീഷ് മിഷൻ.

## ഒന്നാം സ്ഥാനം



മർത്തമറിയം വനിതാസമാജം നടത്തിയ മത്സര പരീക്ഷയിൽ ജൂണിയർ വിഭാഗത്തിൽ ഇടുക്കി ഭദ്രാസനത്തിൽ ഒന്നാം സ്ഥാനവും കേന്ദ്ര തലത്തിൽ മൂന്നാം സ്ഥാനവും നേടിയ ഷീബാ സണ്ണി ചേരിയിൽ, പുറ്റടി സെന്റ് തോമസ് പള്ളി ഇടവകാംഗമാണ്.

## തെരഞ്ഞെടുത്തു



മലങ്കര ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം റീജണൽ കേന്ദ്ര സെക്രട്ടറിയായി പത്തനംതിട്ട സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവകാംഗമായ ചരുവളി പുത്തൻവീട്ടിൽ സണ്ണി വർഗീസിനെ തെരഞ്ഞെടുക്കപ്പെട്ടു. ഇദ്ദേഹം ഇപ്പോൾ ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം കേന്ദ്ര കമ്മറ്റി അംഗം, മക്കാംകുന്ന് സെന്റ് സ്റ്റീഫൻസ് കത്തീഡ്രൽ ഇടവക മാനേജിംഗ് കമ്മറ്റി അംഗം, മാക്കാംകുന്ന് ഡിസ്ട്രിക്ട് സൺഡേസ്കൂൾ ഇൻസ്പെക്ടർ എന്ന നിലയിൽ പ്രവർത്തിച്ചുവരുന്നു.

## വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ്

**കോഴഞ്ചേരി:** തുമ്പമൺ ഭദ്രാസന ബാലസമാജത്തിന്റെ ആഭിമുഖ്യത്തിൽ ജൂലൈ 13-ന് കോഴഞ്ചേരി സെന്റ് മാത്യൂസ് പള്ളിയിൽ വച്ച് വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ് നടത്തപ്പെട്ടു. ഗണേഷ് കുമാർ എം.എൽ.എ. ഉദ്ഘാടനം ചെയ്തു. പ്രമുഖ വിദ്യാഭ്യാസ കരിയർ പ്രമുഖനായ വി.എസ്. വാര്യർ, ഫാ. ഡോ. വി. എം. എബ്രഹാം, തോമസ് പോൾ റമ്പാൻ, എന്നിവർ ക്ലാസ്സുകൾ നയിച്ചു. ബാലസമാജം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. ജോർജ് പ്രസാദ്, സെക്രട്ടറി ബാബുജി ഈശോ എന്നിവർ ക്യാമ്പിനു നേതൃത്വം നൽകി.

## പ്രീമാരിറ്റൽ കൗൺസിലിംഗ്

എം.ജി.ഒ.സി.എസ്.എം. ഓഫ് ഇന്ത്യയുടെ ആഭിമുഖ്യത്തിൽ കോട്ടയം സോഫിയാ സെന്ററിൽ സ്പറ്റംബർ 12, 13, 14 തീയതികളിൽ സംഘടിപ്പിക്കുന്ന പ്രീ മാരിറ്റൽ കൗൺസലിംഗ് പ്രോഗ്രാമിന് ഫാ. ഡോ. ടി. ജെ. ജോഷ്വാ, ഡോ. വർഗീസ് പുന്നൂസ്, ഡോ. എ. കെ. ജോർജ്, അഡ്വ. അലക്സ് ജോർജ്, പ്രൊഫ. മേരി മാത്യു, ഡോ. ഷെറിൻ, ഡോ. മായ കുര്യാക്കോസ്, പ്രൊഫ. പി.സി. ഏലിയാസ് തുടങ്ങിയവർ നേതൃത്വം നൽകും.

പങ്കെടുക്കാൻ താല്പര്യമുള്ളവർ **ഫാ. ഡോ. വി. എം. എബ്രഹാം, ജന. സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം., പി.ബി. നമ്പർ-610, കോട്ടയം** എന്ന വിലാസത്തിൽ അപേക്ഷിക്കുക.






## എം. കുര്യൻ തോമസ്സിനു ഡോക്ടറേറ്റ്



സഭാചരിത്രകാരനും ഗവേഷകനുമായ എം. കുര്യൻ തോമസിന് ഡോക്ടറേറ്റ് ലഭിച്ചു. മഹാത്മാഗാന്ധി സർവ്വകലാശാലയിലെ സ്കൂൾ ഓഫ് സോഷ്യൽ സയൻസസിൽ ഡോ. എം. ആർ. രാഘവ വാര്യരുടെ മേൽനോട്ടത്തിൽ മലങ്കര നസ്രാണികളുടെ 18-ാം നൂറ്റാണ്ടിലെ സത്വബോധ പ്രശ്നങ്ങളെപ്പറ്റി നടത്തിയ ഗവേഷണത്തിനാണ് ഡോക്ടറേറ്റ്.

ഡോ. എം. കുര്യൻ തോമസ് 1964 ഡിസംബർ 25-ന് കോട്ടയം ജില്ലയിൽ അരിപ്പറമ്പ് മേലേടത്ത് ഫാ: എം. റ്റി. കുര്യൻ കത്തനാരുടേയും മറിയാമ്മയുടേയും പുത്രനായി ജനിച്ചു. ഫിസിക്സിൽ ബിരുദവും, ബിസിനസ് അഡ്മിനിസ്ട്രേഷനിൽ ബിരുദാനന്തര ബിരുദവും, മാർക്കറ്റിംഗ് മാനേജ്മെന്റിൽ ബിരുദാനന്തര ഡിപ്ലോമായും നേടി. 1990 മുതൽ അഡ്വർടൈസിംഗ് ബിസിനസിൽ. മുന്നൂറിലധികം ടെലിവിഷൻ പരിപാടികൾ സംവിധാനം ചെയ്തിട്ടുണ്ട്.

നൂറോളം സഭാചരിത്ര ലേഖനങ്ങളുടെ കർത്താവാണ്. അവ ഇപ്പോൾ *നസ്രാണി പഠനങ്ങൾ* എന്നപേരിൽ ഗ്രന്ഥപരമ്പരയായി പ്രസിദ്ധീകരിച്ചുവരുന്നു. 2000-ൽ മലയാള ഭാഷയിലെ ആദ്യ ചരിത്രഗ്രന്ഥമായ *നിരണം ഗ്രന്ഥവരി* ഇദംപ്രഥമമായി എഡിറ്റുചെയ്തു പ്രസിദ്ധീകരിച്ചു. അനേകം സഭാചരിത്ര രേഖകൾ കണ്ടെടുക്കുകയും പ്രസിദ്ധുകരിക്കുകയും ചെയ്തിട്ടുണ്ട്. വടക്കൻമണ്ണൂർ പള്ളി ഇടവകാംഗം.

ഭാര്യ: ജയ. മക്കൾ: കുറിയാക്കോസ്, യാക്കോബ് .

*(മലങ്കരസഭ മാസികയിൽ അനേക വർഷങ്ങളായി സഭാ ചരിത്ര ലേഖനങ്ങൾ എഴുതുന്ന ഡോ. എം. കുര്യൻ തോമസിന് അഭിനന്ദനങ്ങൾ - പത്രാധിപർ)*



## മുൻകാല പ്രവർത്തകരെ ആദരിക്കുന്നു

എം.ജി.ഒ.സി.എസ്.എം. ശതാബ്ദി സമാപനം 2008 ഡിസംബർ 26 മുതൽ 31 വരെ പരുമലയിൽ സമുചിതമായി ആഘോഷിക്കുന്നു. അതിനോടനുബന്ധിച്ച് പ്രസ്ഥാനത്തിലെ മുൻകാല പ്രവർത്തകരുടെ ഒരു സംഗമം ഡിസംബർ 30 ചൊവ്വാഴ്ച രാവിലെ 10.30-ന് നടത്തുന്നു. സംഗമത്തിൽ ഡോ. പി. സി. അലക്സാണ്ടർ മുഖ്യാതിഥിയായിരിക്കും. അന്ന് എഴുപതു വയസ്സു പൂർത്തിയായ മുൻകാല പ്രവർത്തകരെ ആദരിക്കുന്നു.

എം.ജി.ഒ.സി.എസ്.എം. പ്രവർത്തനങ്ങളിൽ പങ്കാളികളായ എഴുപതു വയസ്സു തികഞ്ഞ പ്രവർത്തകരുടെ പേരു വിവരങ്ങൾ ഫാ. ഡോ. വി. എം. എബ്രഹാം, ജനറൽ സെക്രട്ടറി, എം.ജി.ഒ.സി.എസ്.എം. പി.ബി. നമ്പർ 610, കോട്ടയം എന്ന വിലാസത്തിൽ 2008 സെപ്റ്റംബർ 15-നു മുമ്പ് അറിയിക്കുവാൻ താല്പര്യപ്പെടുന്നു.

## ആർദ്ര
## ജനറൽ നേഴ്സിങ്ങ് പഠന സഹായം

ആർദ്ര ചാരിറ്റബിൾ സൊസൈറ്റി ജനറൽ നേഴ്സിങ്ങ് വിദ്യാർത്ഥികൾക്ക് പഠന സഹായം നൽകാൻ ഒരു കോടി രൂപ ലഭ്യമാക്കാൻ ദേവലോകം കാതോലിക്കേറ്റ് അരമന ഹാളിൽ ചേർന്ന ആർദ്ര വാർഷിക യോഗത്തിൽ തീരുമാനിച്ചു.

നിർദ്ധനരും, പഠന മികവുള്ളവരുമായ നൂറ് ജനറൽ നേഴ്സിങ്ങ് വിദ്യാർത്ഥികൾക്ക് ഒരു ലക്ഷം രൂപാ പഠന സഹായമായി ലഭ്യമാക്കും. ആദ്യവർഷം നാല്പതിനായിരം രൂപയും രണ്ടും മൂന്നും വർഷങ്ങളിൽ മുപ്പതിനായിരം രൂപ വീതവും നൽകും. പഠിക്കുന്ന സ്ഥാപനത്തിൽ നിന്നുള്ള സർട്ടിഫിക്കറ്റ് ഹാജരാക്കണം. ധനസഹായം നേരിട്ട് സ്ഥാപനങ്ങളിൽ എത്തിക്കും.

2008-ൽ ജനറൽ നേഴ്സിങ്ങ് പ്രവേശനം ലഭിച്ചവർ മാത്രം നിർദ്ദിഷ്ട ഫോമിലുള്ള അപേക്ഷകൾ സെക്രട്ടറി, ആർദ്ര, കാതോലിക്കേറ്റ് അരമന, ദേവലോകം, കോട്ടയം എന്ന വിലാസത്തിൽ ഓഗസ്റ്റ് 31-നു മുമ്പായി അയയ്ക്കുക. അപേക്ഷഫാറം നേരിട്ടോ, നാലു രൂപ സ്റ്റാമ്പൊട്ടിച്ച കവർ സഹിതം അപേക്ഷിച്ചാൽ തപാലിലും ലഭിക്കുന്നതാണ്.

പരിശുദ്ധ കാതോലിക്ക ബാവയുടെയും, ആർദ്രാ പ്രസിഡന്റ് അഭിവന്ദ്യ ഡോ. തോമസ് മാർ അത്താനാസിയോസ് തിരുമേനിയുടെയും ആഹ്വാനം സ്വീകരിച്ച് ജനറൽ നേഴ്സിങ്ങ് വിദ്യാർത്ഥികളുടെ പഠനം സ്പോൺസർ ചെയ്യാനോ, ധനസഹായം ചെയ്യാനോ ആഗ്രഹിക്കുന്നവർ

**ആർദ്ര, സെക്രട്ടറിയുമായി ബന്ധപ്പെടുക (ഫോൺ:0481-2574457).**



# ബുദ്ധിമാൻ

ഫാ. തോമസ് പി.




## ഗിവ്സൈറ്റ് പ്രോജക്ട് കാര്യമ്പാടി കണ്ണാശുപത്രി

**M.O.S.C. Medical Mission Eye Hospital, Kariambadi P.O., Pin-673 591, Wayanad, Kerala, India.**

തിമിരംമൂലം അന്ധരായ പാവപ്പെട്ട രോഗികൾക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കുന്ന പദ്ധതിയാണ് ഗിവ്സൈറ്റ്. ഇൻട്രാ ഒക്കുലർ ലെൻസ് അഥവാ 10L കണ്ണിനുള്ളിൽ നിക്ഷേപിച്ചു നടത്തുന്ന ഓപ്പറേഷൻ ഇന്ന് സർവ്വവ്യാപകമായിരിക്കുന്നു. വ്യക്തവും സൂക്ഷ്മവുമായ കാഴ്ച ലഭിക്കുമെന്നുള്ളതാണ് ഇതിന്റെ പ്രത്യേകത. ഈ ആശുപത്രിയിൽ ഏറ്റവും കൂടുതൽ നടക്കുന്ന ഓപ്പറേഷനും ഇതുതന്നെയാണ്. സന്മനസ്സുള്ളവരിൽ നിന്നു സംഭാവനകൾ സ്വീകരിച്ച് പാവപ്പെട്ട അന്ധരോഗികളുടെ ചികിത്സയ്ക്കായി പ്രയോജനപ്പെടുത്തുന്നു.

താല്പര്യമുള്ള ആർക്കുവേണമെങ്കിലും ഗിവ്സൈറ്റ് പദ്ധതിയിൽ അംഗങ്ങളാകാം. ലെൻസ്വച്ചുള്ള ഓപ്പറേഷന് 1000 രൂപയും സാധാരണ ഓപ്പറേഷന് 500 രൂപയും വീതം സംഭാവന നല്കിയാൽ നിങ്ങളുടെ പേരിൽ ഞങ്ങൾ ഏതെങ്കിലും പാവപ്പെട്ട ഒരന്ധനു കാഴ്ചനല്കുന്നു. കാഴ്ച ലഭിച്ചയാളെ കുറിച്ചുള്ള വിവരം യഥാസമയം നിങ്ങളെ അറിയിക്കുകയും ചെയ്യും.

1986-ലാണ് ഈ കണ്ണാശുപത്രി ആരംഭിച്ചത്. പ്രസിഡണ്ടും രക്ഷാധികാരിയും പരിശുദ്ധ കാതോലിക്കാ ബാവാ തിരുമേനിയും, വൈസ് പ്രസിഡണ്ട് സുൽത്താൻ ബത്തേരി ഭദ്രാസനാധിപൻ കുര്യാക്കോസ് മാർ ക്ലീമീസ് തിരുമേനിയുമാണ്. M.S. (ophthal) ബിരുദമുള്ള 4 വിദഗ്ദ്ധ ഡോക്ടർമാരും സേവനസന്നദ്ധരായ പാരാമെഡിക്കൽ സ്റ്റാഫും, താക്കോൽ ദ്വാരശസ്ത്രക്രിയ ഉപകരണമായ ഫേക്കോ ഉൾപ്പെടെയുള്ള എല്ലാ അത്യാധുനിക ഉപകരണങ്ങളുമുള്ള ഒരു സൂപ്പർ സ്പെഷ്യാലിറ്റി ഐ ഹോസ്പിറ്റലായി ഈ സ്ഥാപനം വളർന്നു കഴിഞ്ഞു.

ഈ സാമ്പത്തിക വർഷം 695817.90- രൂപയുടെ സൗജന്യചികിത്സ, അർഹിക്കുന്നവർക്കായി നല്കുകയുണ്ടായി. 15289 ഓപ്പറേഷൻ ആകെ 2006 മാർച്ച് 31 വരെയുള്ള കാലത്ത് നടത്തിയതിൽ 5022-ഉം സൗജന്യമായിരുന്നു. അതുപോലെ ഇൻട്രാ ഒക്കുലർ ലെൻസുവച്ച് ഇതിനകം 3645 പേർക്ക് സൗജന്യ ഓപ്പറേഷനിലൂടെ കാഴ്ചനല്കാനും സാധിച്ചു.

പല സ്വകാര്യ ആശുപത്രികളും ഇതേ ഓപ്പറേഷൻ ഒന്നിനു 10,000-ൽ അധികം ചാർജ് ചെയ്തുവരുന്നുണ്ട്. ആ നിലയിൽ ഈ സ്ഥാപനത്തിലൂടെ ചെയ്യുന്ന സേവനം എത്ര മഹത്തരമാണെന്നോർക്കുക.

അനേകരുടെ വിലപ്പെട്ട സഹായം ലഭിക്കുന്നതുകൊണ്ടാണ് ഞങ്ങൾക്കിതു സാധിക്കുന്നത്. സഹായിച്ച എല്ലാവരോടും നന്ദി അറിയിക്കുന്നു. മേലിലും സഹായസഹകരണങ്ങൾ അഭ്യർത്ഥിക്കുന്നു.

ജന്മദിനം, വിവാഹദിനം, പ്രിയപ്പെട്ടവരുടെ ഓർമ്മദിനം കൂടാതെ മറ്റേതെങ്കിലും വിശേഷദിനം വരുമ്പോൾ നമ്മുടെ കർത്താവിന്റെ സൗഖ്യദാനശുശ്രൂഷയുടെ ഭാഗമായ ഈ ആതുരശുശ്രൂഷയിൽ ഒരു ജീവകാരുണ്യപ്രവൃത്തിയെന്ന നിലയിൽ **ഗിവ്സൈറ്റ് പ്രോജക്ടിലേക്ക്** സംഭാവനകൾ നല്കാൻ അഭ്യർത്ഥിക്കുന്നു.

വിദേശങ്ങളിൽനിന്നുമുള്ള സംഭാവനകൾ സ്വീകരിക്കുന്നതിന് കേന്ദ്രസർക്കാരിന്റെ F.C.R.A. അനുവാദവും ലഭിച്ചിട്ടുണ്ട്.

നിങ്ങളുടെ സംഭാവന ട്രഷറാർ, ഗിവ്സൈറ്റ് പ്രോജക്ട്, **M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ, കാര്യമ്പാടി പി.ഒ. 673 591, വയനാട്, കേരള, ഇൻഡ്യ** എന്ന അഡ്രസ്സിൽ ചെക്ക്/ ഡി.ഡി./എം.ഒ. ആയി അയച്ചുതരുന്നത് ഉപകാരമായിരുന്നു. ആശുപത്രി അക്കൗണ്ട് കാനറാ ബാങ്ക് മീനങ്ങാടി ശാഖയിലാണ്.

**ഫാദർ അബ്രഹാം മാത്യു എടേക്കാട്ട്** (സെക്രട്ടറി ഗവേണിംഗ്ബോർഡ്)

# For Favours Recived





## Raju & Family

Arunachal Pradesh (Tezu)

# ജന്മദിനാശംസകൾ



62-ാം ജന്മദിനം ജൂലൈ 19-ന് ആഘോഷിച്ച മലങ്കരസഭ മാസിക പത്രാധിപസമിതി അദ്ധ്യക്ഷൻ
അഭി. സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിന്
മലങ്കരസഭ മാസികയുടെ ജന്മദിനാശംസകൾ.

**THE MALANKARA SABHA,**
CATHOLICATE OFFICE, KOTTAYAM-686 038

*Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
*Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*

# 7 –ാം ചരമവാർഷികം

## 11-08-2008



# M. MATHEW MUTHOOTTU

**Founder - Muthoottu Group**

**Chairman - Muthoottu Mini Group**

*Inserted by: Sorrowing Family*

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT GRAPHIC SYSTEM & CO., MALLAPPALLY FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 10/-